എന്ന പറഞ്ഞതിനെ 2-ം 3-ം ജഡ്ജികറ ശരിയെന്നനു വദിച്ചു. പിന്നെയും 1-ാംജഡ്ജി ഞാൻ മേൽപറഞ്ഞ സ്വതന്ത്രധ്യാനവും മൂന്നാംപക്ഷമെന്നു പറഞ്ഞുവല്ലൊ. ശാസ്ത്രങ്ങളിൽ ബുദ്ധി പതിയാത്തവക്ക് മുൻപറഞ്ഞ ധ്യാനവും ഉത്തമമാവുന്നില്ല. ധ്യാനങ്ങളെല്ലാം ഉത്തമമായത് മനസ്സിനെ ഒതുങ്ങിചെയ്യാനുള്ള മറെറാരു ഉപായമാണ് ഉത്തമമെന്നും ചെയ്യേണ്ടതെന്നുമാകുന്നു നമ്മുടെ മുഖ്യാഭിപ്രായം.സ്വതന്ത്രധ്യാനം മനസ്സിനെ ഒതുങ്ങചെയ്യുന്നതാണെങ്കിലും അതിലും ചില ഭിന്നാഭിപ്രായദോഷമുണ്ട്. എന്തെന്നാൽ തങ്കൽനിന്നന്യനാണ് ദേവനെന്നും ആ ദേവൻെറ അനുഗ്രഹം ലഭിക്കണമെന്നും കരുതി ദേവൻെറ രൂപകല്പനചെയ്ത് ദേവഭജനം ചെയ്യുന്നു. ഞാൻഎന്നും ദേവൻഅന്യനെന്നുമുള്ള അന്യതാദ്വൈതഭാവമുള്ളതായും തല്ക്കാരണാൽ ദേവന്മാരനേകമെന്നും അവരിൽ ഉത്തമനും പ്രാഭവമുള്ളവനുമായ ദേവൻ ആരെന്നും ഇതുമുതലായ ഭ്രാന്തി സ്വതന്ത്രധ്യാനത്തിലും ഉള്ളതിനാൽ മൂൎത്തിധ്യാനവും ദോഷമായിട്ടാണ് കാണുന്നത്. അതുകൊണ്ട് മൂൎത്തിധ്യാനവും ഭ്രമത്തിന്നു ഹേതുവാകുന്നു. അതിനാൽ ചെയ്യരുത്.

ഭ്രമനിവൃത്തി വന്നു മുക്തനാവേണമെങ്കിൽ മനസ്സ്വാധീനം ചെയ്യേണം. യാതൊരുത്തൻേറയും സുഖത്തിന്നും ദുഃഖത്തിന്നും അവനവൻെറ മനസ്സു കാരണമാവുന്നതല്ലാതെ അന്യമായ യാതൊന്നും കാരണമാവുന്നില്ല. എന്തെന്നാൽ ഞാൻ സുഖി ദുഃഖീ എന്നിങ്ങിനെ നിശ്ചയം ചെയ്യുന്നതു മനസ്സാണല്ലൊ. അങ്ങിനെയുള്ള മനസ്സ്വാധീനം ചെയ്വാൻ ബ്രഹ്മവിദ്യാഭ്യാസമാണ് മുഖ്യമായിട്ടുള്ളത്. അല്ലാതെ കൎമ്മോപാസനം മുതലായ യാതൊന്നും ഹേതുവാകുന്നില്ല. മനസ്സമാധാനത്തിന്നു വിഷയീമുമുക്ഷുസംവാദം കീഴ്ക്കോടതിയിൽ റിക്കാർഡാക്കീട്ടുണ്ട്. അതു മതിയാവുന്നതാണ്. അതിന്നും ബുദ്ധിയെത്താത്തവക്ക് ബുദ്ധതത്വം അറിഞ്ഞ് ബുദ്ധമതാനുസാരം പഞ്ചശീലങ്ങളെ അനുഷ്ഠിക്കുന്നതു ഏററവും ഉചിതവും എളുപ്പവുമായിട്ടുള്ളതുമാകുന്നു. അപ്പോഴും വിഗ്രഹാരാധനവും സ്വതന്ത്രധ്യാനവും ദൂരെ ത്യജിക്കേണ്ടതു തന്നെ സംശയമില്ല. എന്നാകുന്നു നമ്മുടെഅഭിപ്രായമെന്നു 1-ാം

ജഡ്ജി കമലാക്ഷനവർകൾ പറഞ്ഞതിനെ രണ്ടും മൂന്നും ജഡ്ജികൾ ശരിയെന്നനുവദിച്ചു. പിന്നേയും ഒന്നാംജഡ്ജി പറയുന്നു.

എന്നാൽ ബുദ്ധതത്വത്തിലെ പഞ്ചശീലത്തെ ഞാൻ ചുരുക്കം പറയാം. സി. കൃഷ്ണൻ ബി. എ.ബി. എൽ. അഡ്വൊക്കേററ് മിതവാദി പത്രാധിപർ അവർകൾ എഴുതിയ ബുദ്ധതത്വപ്രദീപത്തിൽനിന്നു എടുത്തതു്.

പാലിവാക്യങ്ങളും അർത്ഥവും.

പഞ്ചശീലം

(1) പാണാതി പാതാവേരമണി സിക്ഖാപദം സമാദിയാമി=ഞാൻ പ്രാണിവധത്തിൽനിന്നു വിരമിക്കുക എന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

(2) അദിന്നാദാനാവേരമണി സിക്ഖാപദം സമാദിയാമി=ഞാൻ തരാത്തതു എടുക്കുന്നതിൽ നിന്നു വിരമിക്കുക എന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

(3) കാമേസു മിഛാചാരാ വേരമണി സിക്ഖാപദം സമാദിയാമി=ഞാൻ കാമങ്ങളിൽ തെററുന്നതിൽ നിന്നു വിരമിക്കുക എന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

(4) മുസാവാദാവേരമണി സിക്ഖാപദം സമാദിയാമി=ഞാൻ കള്ളംപറയുന്നതിൽ നിന്നു വിരമിക്കുക എന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

(5) സുരാമേരേയമജ്ജപമാദട്ഠാനാവേരമണി സിക്ഖാപദം സമാദിയാമി=ഞാൻസുരാ മൈരേയം മദ്യം എന്നിപ്രമാദഹേതുക്കളിൽനിന്നു വിരമിക്കുകഎന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

പഞ്ചശീലം കിളിപ്പാട്ടു്

കെ. അയ്യപ്പൻ. ബി. എ. അവർകൾ കവനംചെയ്തു് ബുദ്ധതത്വപ്രദീപത്തിൽ എഴുതിയതിനെ പകർത്തതു്.

പരമസുഖദമാം ജീവിതചര്യക്കുള്ള
മുറകൾ വിധിച്ചിതു ഭഗവാൻ തഥാഗതൻ.
സകല മനുഷ്യർക്കു മുതകും പഞ്ചശീല
വിധികളനുഷ്ഠിക്കിലത്ഭുതഫലദങ്ങൾ.

ശ്ലോ — യോനധീത്യദ്വിജോ വേദമന്യത്രകുരുതെശ്രമം
സജീവന്നേവശൂദ്രത്വമാശുഗച്ഛതിസാന്വയഃ (മഹാഭാരതം)

അ — യാതൊരു ദ്വിജൻ ജ്ഞാനംഉണ്ടാക്കുന്നതായ വേദാദികളെ പഠിക്കാതെ അന്യകാൎയ്യങ്ങളിൽ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നുവൊ അവൻ ഉടനെ വംശത്തോടുകൂടെ ശൂദ്രനായിതീരുന്നു എന്നും ഇതുകൂടാതെ ബ്രാഹ്മണാദി നാലുവൎണ്ണികളും പ്രവൃത്തിഭേദത്താൽ മേന്മയും താഴ്മയും പ്രാപിച്ചിട്ടുണ്ടെന്നും മഹാഭാരതത്തിൽതന്നെ പറഞ്ഞിട്ടുണ്ട്. അതും ബോധിപ്പിക്കാം.

ശ്ലോ — ശൂദ്രോബ്രാഹ്മണതാമേതി ബ്രാഹ്മണശ്ചൈതിശൂദ്രതാം
ക്ഷത്രിയാൽ ജാതമേവന്തു വിദ്യാദ്വൈശ്യാത്തഥൈവച.

അ — കൎമ്മഗുണത്താൽ ശൂദ്രൻ ബ്രാഹ്മണനായിട്ടുണ്ട്. കൎമ്മദോഷത്താൽ ബ്രാഹ്മണൻ ശൂദ്രനുമായിട്ടുണ്ട്. അതേവിധം കൎമ്മങ്ങളുടെ ഗുണദോഷങ്ങളനുസരിച്ച് ക്ഷത്രിയവൈശ്യരും ഉൽകൎഷിക്കയൊ അധഃപതിക്കയൊ ചെയ്തിട്ടുണ്ട് — ഇതേവിധം ഞാൻ മുമ്പു ബോധിപ്പിച്ച ഉപനിഷൽപ്രമാണങ്ങളാലും സത്യകാമജാബാലചരിത്രത്താലും വിശ്വാമിത്രപരാശരവ്യാസവസിഷ്ഠാദികളുടെ ചരിത്രത്താലും തെളിവാകുന്നു.

ഇനിയും ആപസ്തംബസൂത്രത്തിൽ പറഞ്ഞതു

സൂ — അധൎമ്മചൎയ്യയാ പൂൎവ്വൊ വൎണ്ണൊ ജഘന്യം ജഘന്യം വൎണ്ണമാപദ്യതെ. ജാതിപരിവൃത്തൌ ധൎമ്മചൎയ്യയാ ജഘന്യൊ വൎണ്ണഃ പൂൎവ്വം പൂൎവ്വം വൎണ്ണമാപദ്യതെ ജാതിപരിവൃത്തൌ.

അ — മേൽവൎണ്ണത്തിൽ ജനിച്ച ഒരുവൻ ദുഷ്കൎമ്മത്താൽ താണവൎണ്ണത്തിലേക്ക് പതിക്കുന്നു. താണവൎണ്ണത്തിൽ ജനിച്ച ഒരുവൻ സൽകൎമ്മത്താൽ മേൽവൎണ്ണത്തിലേക്കും ഉയരുന്നു. അതുകൊണ്ടു ജാതി എന്നൊന്നില്ല. കൎമ്മഭേദാനുസാരമായി ബ്രാഹ്മണാദികളെന്നു പറഞ്ഞുവരുന്നതു വ്യവഹാരമാത്രമാണ്. അല്ലാതെ മനുഷ്യരിൽ ജാതിയില്ല.

ബി. പതിനേഴാം ഖണ്ഡം

അഗ്നിഹോത്രി അവർകൾ ടി. കെ. ഖണ്ഡത്താൽ ഉജ്ജയിനീപട്ടണത്തിൽ ചന്ദ്രസേനരാജാവ് തന്റെ ശത്രുക്കൾ യുദ്ധ

ത്തിന്നൊരുങ്ങി കോട്ടയെ വളഞ്ഞപ്പോൾ ശത്രുക്കളുടെ ഉപദ്രവ നിവൃത്തിക്കായി കാളഹസ്തിക്ഷേത്രത്തിൽ പ്രവേശിച്ചു വിഗ്രഹാരാധനചെയ്കയും അതുകണ്ട് ഒരു ദാസീബാലൻ കൃത്രിമപൂജ വെറുംകല്ലിൽ ചെയ്കതിനാൽ രത്നനിർമ്മിതമായ മഹാക്ഷേത്രവും ഇന്ദ്രമന്ദിരതുല്യമായ ഒരു വീട്ടും ശിവപ്രസാദത്താൽ തനിയെ മുളച്ചുണ്ടായെന്നും ഇതറിഞ്ഞു ചന്ദ്രസേനന്റെ ശത്രുക്കൾ രാജാവിനെയും ക്ഷേത്രത്തേയും നമസ്കരിച്ച് യുദ്ധം വേണ്ടെന്നുവെച്ചു മടങ്ങിപോയെന്നും അതിനാൽ ചന്ദ്രസേനൻ ശത്രുഭയം തീൎന്നു സുഖമായിരുന്നുഎന്നുമാണ് പറഞ്ഞത്. അതുകൊണ്ടു ക്ഷേത്രപ്രതിഷ്ഠ വിഗ്രഹാരാധന പ്രത്യക്ഷഫലമുള്ളതാണെന്നും ഏററവും മഹത്വമുള്ളതെന്നും പറയുന്നു.

ഈ പറയുന്നതു വെറുതെ പറയാമെന്നല്ലാതെ ഇതിന്നു യാതൊരു അനുഭവവുമില്ലാത്ത പുഷ്ടിവചനമെന്നു ഞാൻ ഒരു ദാഹരണത്താൽ കോടതിക്കു ബോദ്ധ്യപ്പെടുത്താം.

പഞ്ചദശി അദ്വൈതാനന്ദപ്രകരണം.

ശ്ലോ—ബാലസ്യഹിവിനോദായ ധാത്രീവക്തിശുഭാംകഥാം
കചിത്സന്തിമഹാബാഹോ രാജപുത്രാസ്ത്രയശ്ശുഭാഃ 22
ദ്വൌനജാതൌതഥൈകസ്തു ഗൎഭ ഏവ ന ച സ്ഥിതഃ
വസന്തിതേധൎമ്മയുക്താഃ അത്യന്താസതി പത്തനേ. 23
സ്വകീയാച്ശൂന്യനഗരാന്നിൎഗ്ഗത്യ വിമലാശയാഃ
ഗച്ഛന്തോഗഗനെ വൃക്ഷാൻ ദദൃശുഃഫലശാലിനഃ. 24
ഭവിഷ്യന്നഗരെതത്ര രാജപുത്രാസ്ത്രയോപിതെ
സുഖമദ്യസ്ഥിതാഃ പുത്ര മൃഗയാവ്യവഹാരിണഃ. 25
ധാത്രേതികഥിത രാമ ബാലകാഖ്യായികാ ശുഭാ
നിശ്ചയംസയയൌ ബാലൊ നിൎവ്വിചാരണയാധിയാ. 26

അ—ഒരു ധനികന്റെ കുട്ടിയെ പോററിരക്ഷിച്ചു കൊണ്ടിരുന്ന പോററമ്മ—ഉപമാതാവ്— ആ കുട്ടിയെ വിനോദിപ്പിപ്പാൻ വേണ്ടി ഒരു കഥപറഞ്ഞു. അല്ലയൊ മഹാബാഹൊ ഒരുദിക്കിൽ അതിഗുണവാന്മാരായ മൂന്നുരാജകുമാരന്മാരുണ്ടായിരുന്നു. (22) അവരിൽ രണ്ടാൾ ജനിച്ചിട്ടില്ല. അതേപ്ര

കാരം മറെറ ആരംഭത്തിൽഇരുന്നിട്ടും ഇല്ല. അവർ ഏററവും ധമ്മത്തോടു കൂടിയവരായി ഇല്ലാത്ത നഗരത്തിലെ ഭവനത്തിൽ താമസിച്ചുകൊണ്ടിരുന്നു.(23)നിമ്മലബുദ്ധികളോടുകൂടിയഅവർ അവരുടെ ഉണ്ടായിട്ടില്ലാത്ത നഗരത്തിൽ നിന്നു പുറപ്പെട്ടുപോയി ആകാശത്തിൽ വളരെ കാച്ചുനില്ക്കുന്നതായ അനേകവൃക്ഷങ്ങളെ കണ്ടു (24) അല്ലയൊ മകനെ ആ മൂന്നു രാജകുമാരന്മാർ ആകാശത്തിൽ നായാട്ടുചെയ്തുകൊണ്ടു് അവിടെ ഉണ്ടാവാൻ പോകുന്ന നഗരത്തിൽ ഇപ്പോഴും സുഖമായി താമസിക്കുന്നു. (25)അല്ലയൊ രാമ ധാത്രിയാൽ ഇങ്ങിനെ പറയപ്പെട്ട കുട്ടിക്കളിയായ ശുഭകഥയെ ആ ബാലൻ ആലോചിപ്പാൻ കഴിയാത്ത ബുദ്ധികൊണ്ടു് അതുശരിയാണെന്നു സമ്മതിച്ചു (ഇതു വാസിഷ്ഠത്തിൽ പറഞ്ഞതാകുന്നു.) ആലോചനചെയ്യാൻ കഴിയാത്ത ബാലബുദ്ധികൊണ്ടു അതിനെ ശരിയാണെന്നു സമ്മതിച്ചതുപോലെ വിവേകമില്ലാത്ത അജ്ഞന്മാർ ചന്ദ്രസേനൻെറയും ഗോപബാലൻെറയും വിഗ്രഹപൂജയാൽ ക്ഷേത്രവും ഭവനവും തനിയെഉണ്ടായെന്നുവിശ്വസിക്കും. അല്പവിചാരശക്തിയുള്ളവർ വിശ്വസിക്കുന്നതല്ല—അതുകൊണ്ടു ഈ വക വഞ്ചനകൾ പറഞ്ഞുണ്ടാക്കി ക്ഷേത്രഭ്രമൻെറ വംശ്യരും സംസ്കൃതഭാഷാപരിചിതരും ആയ വാചാലന്മാർ പുരോഹിതപരിഷകളുടെ ആവശ്യാത്ഥം അദ്ധ്വാനിക്കാതെ അജ്ഞാനിജനങ്ങളുടെ മുതലപഹരിച്ചു ദിവസവൃത്തി കഴിപ്പാൻവേണ്ടി കളവായി എഴുതി കൂട്ടിയ വെറും കെട്ടുകഥയാകുന്ന ചന്ദ്രസേനൻെറയും ദാസീപുത്രൻെറയും കഥ. അല്ലാതെ സത്യവും അനുഭവവും ഉള്ളതല്ല. ധാത്രിയുടെ കഥ സത്യമായാൽ അഗ്നിഹോത്രിയുടെ കഥയും സത്യമാവും.

ബി. പതിനെട്ടാം ഖണ്ഡം

അഗ്നിഹോത്രി അവർകൾ കെ. ഖണ്ഡത്തിൽ കീഴ്ക്കോടതിയിൽനാടുവഴുമഹൻനമ്പൂതിരിയുടെ ബ്രാഹ്മണാഷ്ടകത്തെപ്പ്രതിവക്കീൽ തെളിവിന്നു ബോധിപ്പിച്ചതിനെ കീഴ്ക്കോടതിജഡ്ജി ബലമായി സ്വീകരിച്ചിട്ടാണ് അന്യായം നീക്കിയതെന്നു പറ

യുന്നു. അതു ശരിയല്ല. നമ്പൂതിരി അവർകളുടെ ബ്രാഹ്മണാഷ്ട കത്തെ പത്മനാഭപ്പണിക്കരുടെ ബ്രാഹ്മണാഷ്ടകത്താൽത്തന്നെ തീരെ ഖണ്ഡിച്ചിട്ടുണ്ട്. പോരെങ്കിൽ വക്കീൽ സാധുനിശ്ചലദാസ് അവർകളും അനേക യുക്തിവാദങ്ങളാലും അശാസ്ത്രീയമാണെന്നു ഛിന്നഭിന്നമായി ഉടച്ചിട്ടുണ്ട്. എന്നു തന്നെയല്ല കീഴ്ക്കോടതി അന്യായഭാഗം പൂർണ്ണമായും തെളിഞ്ഞിട്ടുണ്ടെന്നു ഡിസ്ത്രിക്ട് ജഡ്ജിക്കുതന്നെ പൂർണ്ണാഭിപ്രായമുണ്ടെന്നു വിധിന്യായത്താൽ വ്യക്തമാക്കപ്പെട്ടിട്ടുണ്ട്. മി. അഗ്നിഹോത്രി ആ ഭാഗത്തെ നോക്കാതെ പറയുന്നതാണ്. പക്ഷെ കീഴ്ക്കോടതി അന്യായം നീക്കിയത് മിസ് ജോയിണ്ടുണ്ടെന്നു തെറ്റിദ്ധരിച്ചതിനാൽ അങ്ങിനെ ചെയ്തുപോയതാണ്. അന്യായസ്വത്തുക്കളിൽ സർവ്വമനുഷ്യർക്കും പൂർണ്ണാവകാശവും സ്വാതന്ത്ര്യവും ഉണ്ടെന്നും ശ്രുതിസമ്മതമായ തെളിവായിരിക്കുന്നു. അങ്ങിനെയിരിക്കെ അവകാശമില്ലാത്ത (സംഗതിയില്ലാത്ത) കക്ഷിയെ കക്ഷിചേർത്തു എന്നു ദോഷം ഈ കേസ്സിൽ ഇല്ലാത്തതാണ്.

പ്രതിവക്കീൽ മനുഷ്യരിൽ ജാതിയുണ്ടെന്നും വേദത്തിൻെറ അധികാരാവകാശം ജാതിശ്രേഷ്ഠരായ ബ്രാഹ്മണർക്കു മാത്രമാണെന്നുംപറയുന്നതിന്നുതെളിവിന്നായിബോധിപ്പിച്ച രേഖകളിൽ മുഖ്യമായിട്ടുള്ളതു മനുസ്മൃതിയാണ്. ആ മനുസ്മൃതിയെ ആദ്യവസാനം നോക്കുമ്പോൾ അന്യോന്യവിരുദ്ധവും പൂർവ്വാപരവിരുദ്ധവും അസംഭാവിതവുമാണെന്നു കീഴ്ക്കോടതിവക്കീലവർകളും ഞാനും പ്രബലശ്രുതികളാലും അനുഭവത്താലും കോടതിക്കു ബോധ്യപ്പെടത്തക്കവിധം തെളിവുതന്നിട്ടുണ്ട്. അതിനാൽ മനുസ്മൃതി എന്നതു സ്വാർത്ഥികളാൽ സ്വപ്രഭുത്വം ഉണ്ടെന്നാക്കുവാൻ വേണ്ടി എഴുതിക്കൂട്ടിയ ഒരു കള്ളശ്ശാസ്ത്രമാണ് എന്നതിന്നു മനുസ്മൃതിയിൽതന്നെ അഭക്ഷ്യമായ ഭൂചരജലചരആകാശചരജന്തുക്കളെയെല്ലാം മനുഷ്യന്നു തിന്നാമെന്നും വിധിച്ചതു അനുഷ്ഠേയമല്ലാത്തതിനാൽ കപടശാസ്ത്രമെന്നു നിർവ്വാദമാവുന്നുണ്ട്.

അതുകൊണ്ടു പ്രതികളുടെ വാദം ദുരാഗ്രഹവും അസൂയയും ആകുന്നു. കോടതി സ്വീകരിക്കത്തക്കതല്ല.

അതുകൊണ്ടു ബഹുമാനപ്പെട്ട കോടതിയിൽനിന്നു ഞങ്ങടെ അന്യായത്തിലെ എല്ലാ അപേക്ഷകൾക്കും അനുസാരമായ ഒരു വിധി ഉണ്ടാവാനും ഞങ്ങടെ ആട്ട്യപ്പീൽകോർട്ടുചിലവു പലിശ സഹിതം തരുവാൻ കല്പന ആവേണ്ടതിന്നും അപേക്ഷിക്കുന്നു. എന്നുപറഞ്ഞു മണ്ഡനമിശ്രൻ ഇരുന്നു.

ഇതു കഴിഞ്ഞവുടൻ മൂന്നു ജഡ്ജികളുടേയും അന്യോന്യമുള്ള ആലോചന.

3_ാംജഡ്ജി 1_ം 2_ം ജഡ്ജികളോട്.

പ്രതിവക്കിൽ അഗ്നിഹോത്രി അവർകൾ മനുഷ്യരിൽ ജാതി ഉണ്ടെന്നു വാദിക്കുന്നതിൽ അനുഭവത്തിന്നും ശാസ്ത്രത്തിന്നും വിരുദ്ധമുണ്ടെന്നു അന്യായവക്കിൽ മി. മണ്ഡനമിശ്രൻ പ്രബല ശ്രുതികളാൽ ഈ കോട്ടിലും കീഴ്ക്കോട്ടിൽ മി. സാധുനിശ്ചല ദാസരും അന്യായക്കാരും പ്രബലന്മാരായ രണ്ടു സാക്ഷികളും തെളിയിച്ചിരിക്കുന്നു. അതിനെ സംബന്ധിച്ചേടത്തോളം എന്റെ അഭിപ്രായവും അന്യായഭാഗത്തെ ചിന്താങ്ങുന്നു.

പക്ഷെ വിഗ്രഹാരാധനം തീർത്ഥാടനം മുതലായവ ശാസ്ത്രങ്ങളിൽ ബുദ്ധി എത്താത്ത മന്ദമതികൾക്ക് അന്തഃകരണശുദ്ധിക്കുവേണ്ടി വിസംവാദിഭ്രമമായി വെച്ചിട്ടുള്ളതിനെ തീരെ നിഷേധമായി വാദിക്കുന്നതിൽ എന്റെ അഭിപ്രായം പൂർണ്ണമായി യോജിക്കുന്നില്ല.

ഇതുകേട്ടു 1_ാംജഡ്ജി അനന്തശയനനവർകൾ

വിഗ്രഹാരാധന തീർത്ഥസ്നാനം മുതലായ അജ്ഞാനകർമ്മങ്ങളാൽ ആത്മജ്ഞാനത്തിന്ന് ഏററവും തടസ്ഥമായിട്ടാണ് അനുഭവമാവുന്നത്. എന്തെന്നാൽ പൂജോപകരണങ്ങളായ ജലഗന്ധപുഷ്പാദിസമ്പാദനത്തിന്നു വൃഥാ സമയംകളയുന്ന ഒരു ദോഷം. 2. പൂജാഹൻ ജാതിബ്രാഹ്മണനെന്നുകരുതി അവനെ ആശ്രയിക്കേണ്ടിവരുന്ന ദോഷം. 3. ദൈവം മൂർത്തിലാദികളിൽ മാത്രമാണെന്നു ഭ്രമിക്കുന്ന ദോഷം. 4. വിഗ്രഹാരാധനയിൽ അഭിഷേകനിവേദ്യാദിദ്രവ്യവ്യയം സർവ്വമനുഷ്യർക്കും ഒരുപോലെ ഉപയോഗപ്പെടാതെ ജാതിബ്രാഹ്മണർക്കു മാത്രം ഉപയോഗപ്പെടുന്ന

ദോഷം. 5. അരൂപിദൈവത്തെ രൂപമുള്ളവനെന്നു കല്പനം ചെയ്യുതായ ദോഷം. 6 രൂപരഹിതനായ ദൈവത്തിന്നു ക്ഷുൽപിപാസയുണ്ടെന്നു കല്പിച്ച നിവേദ്യാദികളാൽ പൂജിക്കുന്ന ദോഷം. 7. സൎവ്വവ്യാപിയെ ബന്ധസ്വരൂപനെന്നാക്കി കാശ്യാദിയാത്രചെയ്യുന്ന ദോഷം. 8. വാക്കിന്നെത്താത്ത വസ്തുവിനെ സ്തുതിയാൽ പ്രസാദിപ്പിക്കാമെന്നു സ്തുതിക്കുന്നതായ ദോഷം. 9 മനസ്സിന്നെത്താത്ത വസ്തുവിനെ ധ്യാനിക്കുന്നതായ ദോഷം. 10. നിൎവ്വികാരിയെ വികാരിയെന്നാക്കി ദാസി മുതലായ വഴിവാടും വന്ദ്യാദികൾ ചെയ്യുന്നതുമായ ദോഷം. ഇങ്ങിനെ തുടങ്ങി ഇനിയും അനേകവിധ ദോഷങ്ങൾ വിഗ്രഹാരാധനാദികളാലുണ്ടാവുന്നതുകൊണ്ട് ദൈവനിന്ദയായി പരിണമിക്കുന്നു.

എന്നുതന്നെയല്ല പുരോഹിതപരിഷകളുടെ ലാഭത്തെ മാത്രം ഇച്ഛിച്ച് അശാസ്ത്രീയമായി കല്പിച്ച നീചകൎമ്മമാകയാലാകുന്നു ബുദ്ധദേവനും ക്രിസ്തുദേവനും മഹമ്മതുനബിയും വിഗ്രഹാരാധനയെ നീചകൎമ്മമെന്നു കല്പിച്ചതും അതുകളെ തീരെ വിട്ടതും. അതു നോക്കുമ്പോഴും വിഗ്രഹാരാധനാദികൾ ഏററവും നിന്ദ്യമയിത്തന്നെ ഇരിക്കുന്നതിനാൽ അതു ഉപേക്ഷിക്കേണ്ടതു തന്നെ സംശയമില്ല.

അഥവാ ശാസ്ത്രങ്ങളിൽ ബുദ്ധി എത്താത്തവർ ശാസ്ത്രങ്ങളെ വീണ്ടും അഭ്യസിക്കയും സജ്ജനസംഗം ചെയ്കയുമാണ് മുഖ്യമായി ചെയ്യേണ്ടത്. അപ്പോഴും വിഗ്രഹാരാധന ചെയ്യരുതു. ശാസ്ത്രാഭ്യാസം പുനരാവൎത്തി ചെയ്തും സജ്ജനസേവചെയ്തും ജ്ഞാനം ഉറയ്ക്കാതെ ചഞ്ചലമായിരിക്കുന്ന ഹൃദയത്തോടുകൂടിയവർ മനസ്സ്വാധീനം ചെയ്വാൻ സ്വരൂപം കല്പിച്ച ധ്യാനിക്കേണമെന്നുണ്ടെങ്കിൽ മൂന്നാം പക്ഷമായി ഇഷ്ടദേവതാസ്വരൂപം വരച്ച പടത്തെ തൻെറ വസതിയിൽ ഒരു പ്രത്യേകസ്ഥലം നിയമിച്ച് അവിടെവെച്ച് മനസാ ഭാവനാരൂപപൂജയാണ് ചെയ്യേണ്ടത്. അല്ലാതെ അഭിഷേകനിവേദ്യാദികളാൽ പൂജിക്കരുത്. അങ്ങിനെ പൂജിക്കുന്നത് ദൈവനിന്ദയായിട്ടാണ് ഭവിക്കുന്നത്. അതുകൊണ്ട് വിഗ്രഹാരാധന പാപകൎമ്മമാണ്.

എന്ന പറഞ്ഞതിനെ 2-ം 3-ം ജഡ്ജികൾ ശരിയെന്നനു വദിച്ചു. പിന്നെയും 1-ാംജഡ്ജി ഞാൻ മേൽപറഞ്ഞ സ്വരൂപ ധ്യാനവും മൂന്നാംപക്ഷമെന്ന പറഞ്ഞുവല്ലൊ. ശാസ്ത്രങ്ങളിൽ ബുദ്ധി പതിയാത്തവക്ക് മുൻപറഞ്ഞ ധ്യാനവും ഉത്തമമാവുന്നില്ല. ധ്യാനങ്ങളെക്കാളും ഉത്തമമായത് മനസ്സിനെ ഒതുങ്ങി ചെയ്യാനുള്ള മറെറാരു ഉപായമാണ് ഉത്തമമെന്നും ചെയ്യേണ്ടതെന്നുമാകുന്ന നമ്മുടെ മുഖ്യാഭിപ്രായം.സ്വരൂപധ്യാനം മനസ്സിനെ ഒതുങ്ങചെയ്യുന്നതാണെങ്കിലും അതിലും ചില ഭിന്നാഭിപ്രായദോഷമുണ്ട്. എന്തെന്നാൽ തങ്കൽനിന്നന്യനാണ് ദേവനെന്നും ആ ദേവൻെറ അനുഗ്രഹം ലഭിക്കണമെന്നും കരുതി ദേവൻെറ രൂപകല്പനചെയ്ത് ദേവഭജനം ചെയ്യുന്നു. ഞാൻഎന്നും ദേവൻഅന്യനെന്നുമുള്ള അന്യതാദ്വൈതഭാവമുള്ളതായും തല്ക്കാരണാൽ ദേവന്മാരനേകമെന്നും അവരിൽ ഉത്തമനും പ്രാഭവമുള്ളവനുമായ ദേവൻ ആരെന്നും ഇതുമുതലായ ഭ്രാന്തി സ്വരൂപധ്യാനത്തിലും ഉള്ളതിനാൽ മൂത്തിധ്യാനവും ദോഷമായിട്ടാണ് കാണുന്നത്. അതുകൊണ്ട് മൂത്തിധ്യാനവും ഭ്രമത്തിന്ന ഹേതുവാകുന്നു. അതിനാൽ ചെയ്യരുത്.

ഭ്രമനിവൃത്തി വന്ന മുക്തനാവേണമെങ്കിൽ മനസ്സ്വാധീനം ചെയ്യേണം. യാതൊരുത്തൻേറയും സുഖത്തിന്നും ദുഃഖത്തിന്നും അവനവൻെറ മനസ്സു കാരണമാവുന്നതല്ലാതെ അന്യമായ യാതൊന്നും കാരണമാവുന്നില്ല. എന്തെന്നാൽ ഞാൻ സുഖി ദുഃഖീ എന്നിങ്ങിനെ നിശ്ചയം ചെയ്യുന്നതു മനസ്സാണല്ലൊ. അങ്ങിനെയുള്ള മനസ്സ്വാധീനം ചെയ്വാൻ ബ്രഹ്മവിദ്യാഭ്യാസമാണ് മുഖ്യമായിട്ടുള്ളത്. അല്ലാതെ കമ്മോപാസനം മുതലായ യാതൊന്നും ഹേതുവാകുന്നില്ല. മനസ്സമാധാനത്തിന്ന വിഷയീമുമുക്ഷുസംവാദം കീഴ്ക്കോടതിയിൽ റിക്കാർഡാക്കീട്ടുണ്ട്. അതു മതിയാവുന്നതാണ്. അതിന്നും ബുദ്ധിയെത്താത്തവക്ക് ബുദ്ധതത്വം അറിഞ്ഞ് ബുദ്ധമതാനുസാരം പഞ്ചശീലങ്ങളെ അനുഷ്ഠിക്കുന്നതു ഏററവും ഉചിതവും എളുപ്പവുമായിട്ടുള്ളതുമാകുന്നു. അപ്പോഴും വിഗ്രഹാരാധനവും സ്വരൂപധ്യാനവും ദൂരെ ത്യജിക്കേണ്ടതു തന്നെ സംശയമില്ല. എന്നാകുന്ന നമ്മുടെഅഭിപ്രായമെന്നു 1-ാം

ജഡ്ജി കമലാക്ഷനവർകൾ പറഞ്ഞതിനെ രണ്ടും മൂന്നും ജഡ്ജികൾ ശരിയെന്നനുവദിച്ചു. പിന്നേയും ഒന്നാംജഡ്ജി പറയുന്നു.

എന്നാൽ ബുദ്ധതത്വത്തിലെ പഞ്ചശീലത്തെ ഞാൻ ചുരുക്കം പറയാം. സി. കൃഷ്ണൻ ബി. എ.ബി. എൽ. അഡ്വൊക്കേററ് മിതവാദി പത്രാധിപർ അവർകൾ എഴുതിയ ബുദ്ധതത്വപ്രദീപത്തിൽനിന്നു എടുത്തത്.

പാലിവാക്യങ്ങളും അർത്ഥവും.

പഞ്ചശീലം

(1) പാണാതി പാതാവേരമണി സിക്ഖാപദം സമാദിയാമി=ഞാൻ പ്രാണിവധത്തിൽനിന്നു വിരമിക്കുക എന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

(2) അദിന്നാദാനാവേരമണി സിക്ഖാപദം സമാദിയാമി=ഞാൻ തരാത്തതു എടുക്കുന്നതിൽ നിന്നു വിരമിക്കുക എന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

(3) കാമേസു മിഛാചാരാ വേരമണി സിക്ഖാപദം സമാദിയാമി=ഞാൻ കാമങ്ങളിൽ തെററുന്നതിൽ നിന്നു വിരമിക്കുക എന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

(4) മുസാവാദാവേരമണി സിക്ഖാപദം സമാദിയാമി=ഞാൻ കള്ളംപറയുന്നതിൽ നിന്നു വിരമിക്കുക എന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

(5) സുരാമേരേയമജ്ജപമാദട്ഠാനാവേരമണി സിക്ഖാപദം സമാദിയാമി=ഞാൻസുരാ മൈരേയം മദ്യം എന്നിപ്രമാദഹേതുക്കളിൽനിന്നു വിരമിക്കുകഎന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

പഞ്ചശീലം കിളിപ്പാട്ട്

കെ. അയ്യപ്പൻ. ബി. എ. അവർകൾ കവനംചെയ്തു ബുദ്ധതത്വപ്രദീപത്തിൽ എഴുതിയതിനെ പകർത്തത്.

പരമസുഖമാം ജീവിതചര്യകളെ
മുറകൾ വിധിച്ചിതു ഭഗവാൻ തഥാഗതൻ.
സകല മനുഷ്യർക്കു മുതകും പഞ്ചശില
വിധികളനുഷ്ഠിക്കിലത്ഭുതഫലങ്ങൾ.

കൊല്ലുകില്ലെന്നവ്രതം പ്രഥമശീലമതു
കല്പിത ചേർത്തീടുന്ന കാരുണ്യം സുഖാവഹം.

ജീവിക്കു സർവ്വോപരി ജീവനിൽ പ്രിയമേറും
ജീവിതാഗ്രഹം ജന്തുസഹജം ഗുണമല്ലോ.

ജീവനെക്കൊടുക്കുവാനാർക്കുമേ കഴിവില്ല
ജീവനെയെടുക്കുവാനെന്തൊരു മുറപിന്നെ.

കൊല്ലരുതൊരു ജീവിതന്നെയുമതുകൊണ്ടു
കൊല്ലുക പാപം ഘോരനരകഫലപ്രദം.

യജിക്കാൻ കൊന്നീടൊലാ രമിക്കാൻ കൊന്നീടൊലാ
അടക്കാൻ കൊന്നീടൊലാ കൊല്ലൊലാ ഭുജിപ്പാനും.

പ്രാണിയെക്കൊന്നു ചോര വീഴ്ത്തുകിൽ ദേവതകൾ
പ്രീതരാമെന്നു മൂഢബുദ്ധികൾ കരുതുന്നു.

വേദങ്ങൾ വിധിച്ചാലും വൈദികർ ശഠിച്ചാലും
യാഗങ്ങളബദ്ധങ്ങൾ സദ്ധർമ്മവിരുദ്ധങ്ങൾ.

മുറിച്ചു കൊൾവാൻ തന്റെ ഗളത്തെക്കാട്ടി ബുദ്ധൻ
വിടുത്തി വെട്ടാൻ കൊണ്ടു പോകുന്ന മൃഗങ്ങളെ.

എങ്കിലുമന്ധരുടെ നിർദ്ദയവിശ്വാസത്തെ
വളർന്നൊരു കഷ്ടം ഹന്ത! തർപ്പണം ചെയ്യാനായി.

മിണ്ടുവാൻ വഹിയാത്ത നിർദ്ദോഷപ്രാണികളെ
കൊന്നവർ ദേവാലയവേദികൾ ദൂഷിപ്പിപ്പൂ.

മതത്തിൻ പേരുംചൊല്ലിയിത്തരം ക്രൌര്യമിനി
നടത്തീടൊലാ വേഗം വെടിയിൻ യാഗങ്ങളെ.

മൃഗയാവിനോദവും മനുജൻ വെടിയേണം
കരുണാധർമ്മത്തിനു ചേരുകില്ലതു തെല്ലും.

നിരുപദ്രവികളായിടുന്ന ജന്തുക്കളെ
സരസം വേട്ടയാടി വിരുതു കാട്ടുന്നതും.

അണ്ണിയും, പൊന്മാൻ, മയിലിവക നിസ്സഹായ
ശാന്തസുന്ദരങ്ങളാമോമനപ്രാണികളെ.
വധിച്ച പരാക്രമമോർമ്മിപ്പാനതുകളെ
യുണക്കിത്തൂക്കിഗ്ഗേഹം വികൃതമാക്കുന്നതും.
വൈധേയമനോഹരമായിട്ട മതിനീച ,
പൈശാചരുചിയുടെ ജൃംഭണമെന്നേവേണ്ടു.
പെരുപ്പകാലത്തിങ്കൽ ഭഗവാനമ്പുകൊണ്ടു
പിടച്ചുവീണാഹംസപ്പക്ഷിയെയെടുത്തുടൻ.
പറിച്ചു ശരംമെല്ലെ യതുതൻ ശരീരത്തിൽ
തറച്ചുനോക്കി കണ്ണീർ വാർത്തഹോ ദയാകുലൻ.
പക്ഷിയെ വീണ്ടും വീണ്ടും മുത്തിനാൻ തലോടിനാൻ
ശുശ്രൂഷിച്ചതിനേററ മുറിവും പൊറുപ്പിച്ചാൻ.
ഇതുപോൽ കാരുണ്യാർദ്രനാകിയ ഭഗവാൻെറ
പരമധർമ്മത്തിൻെറ മഹിമ ചൊല്ലാവതൊ!
രണവും ത്യജിക്കേണം മനുജൻ രണത്തിൻെറ
കഠിനഫലങ്ങളാരറിയാതിരിക്കുന്നു?

അന്യരെ ജയിച്ചിട്ട തങ്ങടെയധീനത്തി_
ലെന്നുമെവെക്കാനുള്ള മോഹത്താൽ മനുജന്മാർ.
അന്യോന്യം നശിപ്പിച്ചു മന്നിടമാക്രന്ദന
തുന്ദിലമാക്കിടുന്നു ദുരതാൻ ഭയങ്കരി.
നിഖിലമനുഷ്യർക്കും സുഖമായ്പ്പാർക്കാൻ വേണ്ടും
വിപുലഫലാഢ്യമീ വിസ്തൃതം മഹീതലം.
അതിനെയസമമായ് പകുത്തിട്ടേററക്കുറ_
വതളു പാർത്തു മർത്ത്യർ തങ്ങളിൽ കലഹിപ്പൂ.
കലിംഗാക്രമണത്തിലേറെയാൾ ചത്തവാർത്ത
കരുണഭയങ്കരം അശോകനൃപൻ കേട്ടു.

വെടിഞ്ഞു നരരക്തപങ്കിലം ജുഗുപ്സിതം
വിജയവാഞ്ഛരാനൃപൻ സദ്ധർമ്മരതനായാൻ.
ഭഗവാൻ തൻെറ ശാന്തിസന്ദേശപ്രവാഹത്താൽ
ഭുവനം പ്രക്ഷാളിച്ചാ നൃപതി മഹാഭാഗൻ.
ചത്തന്ന്യനൃപപ്പുതികൾ കൊല്ലുവാൻ മടിച്ചോരി
പൃത്ഥ്വീശൻ ജീവിക്കുന്ന ലോകൈകമഹാരാജൻ.
ചൊന്നതിലൊക്കെക്കാളുമധികം ജന്തുവധം
നിന്ദ്യമാം മത്സ്യമാംസക്കൊതിയാൽ നടക്കുന്നു.
അതിനെത്തടയേണമഹിംസാപ്രണയികൾ
ക്കുളവാമെങ്കിലെത്ര നന്മകൾ ഭുവനത്തിൽ.
കൊന്നിട്ടും തിന്നീടൊലാ കൊല്ലിച്ചും തിന്നീടൊലാ
തന്നെപ്പോലല്ലോ മററജീവികളശേഷവും.
ജീവിപ്പാൻ കൊതിയുണ്ടു ചാകുവാൻ ഭയമുണ്ടു
വേദനാനുഭവവുമുണ്ടല്ലോ ജീവികൾക്കും.
എങ്ങിനെ പിന്നെയൊരു ജീവിയെക്കൊന്നുനാളെ
മണ്ണിനു ചോറാകുമിത്തൻ തടിപോററും നരൻ.
അന്ന്യങ്ങളനവധി ഭക്ഷ്യങ്ങളനഘങ്ങൾ
തന്നീടുന്നിതു ജീവധാത്രിയാം വിശ്വംഭരാ.
ധാന്ന്യങ്ങൾ ഫലങ്ങളും മൂലങ്ങൾ ശാകങ്ങളും
തിന്നുവാൻ ഹൃദ്ര്യസ്വാദുപോഷകവിഭവങ്ങൾ.
ഘോരയോ മർത്ത്യന്നിവ നാറുന്ന മത്സ്യമാംസം
ദൂരവേഹിംസാപരം ത്യജിച്ചു ജീവിക്കുവാൻ.
അദത്താദാനദോഷമൊഴിക്കും വ്രതമാകും
പ്രസിദ്ധശീലങ്ങളിൽ രണ്ടാമത്തതു കേൾപ്പിൻ.
കളിച്ചോ ബലമായൊ കൌശലം കൊണ്ടോ മററും
പരസ്വം ഹരിക്കുകിലദത്താദാനമത്രെ.
സമ്മതിച്ചു പരന്മാർ തന്നീടാതവരുടെ
യൊന്നുമേ എടുക്കരുതങ്ങൊരുപ്രകാരവും.

എട്ടുകണ്ണാംകിലതുകളവാം കളവെക്കാൾ
നികൃഷ്ടനിഷ്ഠുരമായെന്തുള്ള ജഗത്തിങ്കൽ.

ഘാതകൻ തന്നെപ്പോലെ ചോരനും ലോകക്ഷേമ
ഹാരിയായുള്ള നരവൈരിയാണറിയേണം.

അന്യരെ ദ്രോഹിക്കുന്ന തന്നെയോ കെടുക്കുന്ന
നിന്ദ്യനാം ചോരൻതൻെറയവസ്ഥയെന്തുചൊൽവൂ.

സുഖമില്ലൊരു നാളുമവനു ഭയമെന്നും
ജയമില്ലൊന്നിങ്കലുമെല്ലാരും വിരോധികൾ.

ന്യായമായ് സമാർജ്ജിച്ച സമ്പത്തു ഭുജിക്കുന്ന
നീതിമാനാത്മപരസുഖദം സജ്ജീവിതം.

പരദ്രവ്യേച്ഛയോർത്താൽ ജീവിതം ഭ്രാന്തമാക്കും
കടുത്ത നഞ്ചു സർവ്വദോഷൈകനിലയനം!

ദ്രവ്യാപഹാരം, ചതി, പിടിച്ചുപറി, കൊല
ഇവകളെല്ലാമതിന്നരുമസ്സന്താനങ്ങൾ.

ലോകത്തിൻ പാപത്തിലും ദുരിതജാലത്തിലും
പാതിക്കീദുരാസക്തി ഹേതുവാണസംശയം.

അതിനാൽ രണ്ടാമത്തെ ശീലത്താൽ വിധിച്ചിതു
ഭഗവാൻ പരദ്രവ്യാനിച്ഛയാം മഹാഗുണം.

അന്യൻെറ മുതൽ കവരുന്നുള്ളതു തന്നെയൊരാൾ
തന്നോടു കവരിലും കുറ്റിതം തന്നിക്കുണ്ടാം.

എങ്ങിനെ പിന്നെയൊരാൾക്കുള്ളൊരു മുതലന്യൻ
കൊണ്ടുപോകുകിലവൻ തപിക്കാതിരിക്കുന്നു?

പരസ്വം ഹരിക്കൊലാ പരൻെറ ശ്രമഫലം
ഭുജിപ്പാൻ സഹായിപ്പിനവനെ എതുകൊണ്ടും.

സകലം തനിക്കാക്കാൻ കൃപണൻ കൊതിക്കുന്നു
സകലം പരന്മാക്കു കൊടുപ്പാനുദാരനും.

മുതലിൽകൊതിയൻെറ മനുജഗുണമെല്ലാം
അവനെ വിട്ടുമവൻ നിർദ്ദയമൃഗപ്രായൻ.

വിഭവപ്രാഭവങ്ങൾ തികഞ്ഞ സിംഹാസനം
ഭുവനാക്രമമാർഗ്ഗമാരായ്വാൻ മായാസുതൻ.
അനേകങ്ങളില്പ്പോയോരത്ഭുതമനോഹരം
പരിതരമെത്താൽ പിന്നെ കാർപ്പണ്യം വരാവതൊ!

കാമങ്ങൾ ദുരുപയോഗം ചെയ്യാത്ത വ്രതമല്ലൊ
മൂന്നാമതായ ശീലം ഭഗവദുപദിഷ്ടം.
തിളച്ച വെള്ളംപോലെ യിളകിമറിയുന്ന
മനസ്സു കാമങ്ങളാൽ ക്ഷോഭിച്ചു കലങ്ങുകിൽ.
അങ്ങിനെയുള്ള ഹൃത്തിലെങ്ങിനെ വിവേകാദി
നിർമ്മലഗുണോദയം ചേരുന്നു തമോപഹം.
അനവധാനാദികൾക്കായിട്ടു പശുപോലെ
പഴുതിലവിവേകി ജീവിതം കഴിക്കുന്നു.
വിഷയാസക്തിച്ചുളിക്കുഴിയിൽ ചെന്നുമുങ്ങി
മഹിഷതുല്യനവനങ്ങിനെ വിനോദിപ്പൂ.
വൈഷയികവികാരങ്ങളെത്രയും വിഷമങ്ങൾ
തടയാൻ തടങ്ങവ ക്രമമായ് വെയ്ക്കാകിലൊ.
ബലമായ് മനുഷ്യരെ യേതെല്ലാമപഥത്തിൽ
നായകൾ കൊണ്ടുചെന്നു ചാടിച്ചു വലക്കുന്നു.
കുസുമസ്തരമായ വഴിയെ ഹിംസ്രാകുല
വിപിനഗർത്തികൾ വിഭയം തള്ളീടുന്നു.
സുഖദസദനമെന്നു പുറമേ തോന്നീടുന്ന
നിരയനികേതനത്തിൽ കൊണ്ടുടൻ കുടുക്കുന്നു.
മധുരപദാർത്ഥങ്ങൾ പൊതിഞ്ഞു വ്യാമോഹിപ്പി-
ച്ചായകാളുളുടം സുഖമായ് തിന്നീടുന്നു.
പിഴവിലാമൊഴിയെന്നാലീവക വികാരങ്ങൾ
മനുജന്നേകിയതു പ്രകൃതി ഭഗവതി?
അപ്പപ്പോഴവകളെ നാമടിമപ്പെട്ടീടാതെ
നമ്മുടെ വശീനത്തിലാവതെ ഹിതത്തിനാം.

നിർമ്മായം നിഷ്കന്മഷം ജീവിക്കിൽ വിഷയങ്ങൾ
നിർമ്മലാമോദത്തിന്റെ നിത്യമാമുറവുകൾ.
വ്യഭിചാരത്തെയെല്ലാം തടഞ്ഞു ധർമ്മജ്ഞന്മാർ
വിമലഭോഗങ്ങളെ ഗൃഹികൾ വെടിയേണ്ടാ.

പരസ്ത്രീപുരുഷഗമനം മാത്രമല്ല
വിധിച്ചു വ്യഭിചാരദോഷമായ് ശീലാചാര്യൻ.

വിഷിദ്ധമാർഗ്ഗങ്ങളിലതിലും കാമങ്ങൾപോററ്
ചരിക്കുന്നെങ്കിലതു സർവ്വവും വ്യഭിചാരം.

മലിനചിന്തയുള്ള നോട്ടങ്ങൾ പോലും ധർമ്മ
പ്രണയി വെടിയേണം നരകമൊഴിക്കുവാൻ.

ജീവിതദൈവമായി സിദ്ധാർത്ഥകുമാരനെ
ലോകമോഹനരൂപശീലയാം യശോധര.

സേവനംചെയ്തു നൃപസൂനുവാം കാന്തനാളെ
പ്രാണനും പ്രാണനായി പ്രേമവാൻ പാലിച്ചിതു.

ലോകരക്ഷണമാർഗ്ഗം തിരയാനൊരുമ്പെട്ടു
വീടുവിട്ടിറങ്ങുന്ന വേളയിൽ മഹാഭാഗൻ.

പ്രിയയാം കുഞ്ഞുമൊത്തു ശയിക്കും ശയ്യക്കഹാ
വലയം വെച്ചുനോക്കി നിന്നിട്ടു നടന്നവൻ.

തിരിഞ്ഞു വീണ്ടുംനിന്നു പിന്നെയും നടന്നവൻ
പിന്നെയും നിന്നോ ഹാ! കുഴഞ്ഞു പോലും ദേവൻ.

ഇങ്ങിനെയുള്ള ബന്ധം തന്നെയും പൊട്ടിച്ചല്ലോ–
ഉന്നതപ്രേമകു വൈരാഗ്യനിദർശനം.

നമ്മുടെ മുമ്പിൽനിന്ന ശാസിക്കിൽ വ്യഭിചാര
കന്മഷം നീങ്ങീട്ടുള്ള ജീവിതമസാദ്ധ്യമോ!

എട്ടുത്തമാക്കങ്ങളൊക്കയും ചാരിത്ര്യത്തിൻ
വിശുദ്ധി കാത്തുതന്നെ മേവണം മനുജന്മാർ.

ചൊല്ലീടാമിനി മൃഷാവാദത്തിൻ വിരമന–
മെന്നുള്ള വിമലമാം നാലാമതായ ശീലം.

കളവു പറയുകയില്ലെന്ന വ്രതമല്ലൊ
ഭഗവാനിതുകൊണ്ടു മുഖ്യമായ് വിധിച്ചിതു.
പറഞ്ഞു തമ്മിൽ തമ്മിലാശയമറിയിക്കാൻ
നരക്കു മാത്രമല്ലൊ ഭാഷയാമനുഗ്രഹം.
അതിൻെറ സഹായത്താൽ വളൎന്നു നിന്നീടുന്നു
മനുഷ്യലോകത്തിൻെറ നാഗരികതതന്നെ.
വാക്കിൻെറ മഹിമകൾ വിസ്മയപരതന്ത്ര_
രാക്കുന്നു മനുജരെ യവരുമതിന്നായി.
തീൎക്കുന്നു കോവിലുകൾ പൂജകൾ നടത്തുന്നു
സ്തോത്രങ്ങൾ രചിക്കുന്നു പുരാണം ചമക്കുന്നു.
ഇത്രമേൽ പ്രഭാവങ്ങളുള്ളൊരു മഹാശക്തി
ജിഹ്വയിലിരിക്കുന്നു മൎത്ത്യനു കാമപ്രദാ.
അതിൻെറ ശുഭാശുഭ സ്ഥിതിപോലഭേദമാ_
യവൻെറ ശുഭാശുഭസ്ഥിതിയും വരുന്നിതു.
സത്യനിൎമ്മലസാൎത്ഥമാകിയ വചസ്സിഹ
മൎത്ത്യനു പുരുഷാൎത്ഥകല്പകതരുതന്നെ.
അസത്യമലിനമായനൎത്ഥമായിടിന
വചസ്സോ നരകത്തിൻ താക്കോലുമായിടുന്നു.
അമൃതമിരിപ്പതും ഗരളമിരിപ്പതും
നരനു നാക്കിലെന്നു വിബുധർ പറയുന്നു.
അമൃതം ചൊരിയുന്നു സത്യഭാഷണം നിത്യ_
മനൃതവാദം ഹാലാഹലവും വമിക്കുന്നു.
വാസ്തവമറിഞ്ഞീടാനേവരും കൊതിക്കയാൽ
വാസ്തവവിരുദ്ധമായ് പറവോൻ ലോകത്തിൻെറ.
പൊതുവാമാകാംക്ഷക്കെതിരെ പോയിടുന്ന
സ്വപരദ്രോഹിയാകുമറിയാ സാഹസികൻ.
വഞ്ചനവ്രതനാകുമവനെ വെറുക്കുന്നു
ധന്യരാം മനുജന്മാർ നിന്ദ്യനാണവനാൎക്കും.

ജനത്തിൽ സമ്മതിയും ജീവിതവിജയവും
ത്യജിച്ചു പോയിടുന്നിതസത്യവാദിതന്നെ.
കാനലിൽ ജലംതേടും വിഫലശ്രമൻ കള്ള-
ഭാഷണം കൊണ്ടുകാൎയ്യം നേടുവാൻ നോക്കുന്നവൻ.
ഭാഷണധേനുവിൻെറ പാലോലുമകിട്ടിങ്കൽ
ചോരതാൻ കുടിക്കുന്ന കൊതുകാണവൻനീചൻ.
അന്യരെയിരുളിങ്കലിടുവാൻ ശ്രമിച്ചവൻ
തന്നുടെയകത്തെക്കൂരിരുളാൽനിറക്കുന്നു.
മാനസദപ്പണത്തിൻ കാന്തിയും വെളിച്ചവു-
മാകവേ ഹരിച്ചിടുമസത്യമലിനതാം.
മലിനമാനസന്താനപഥചാരിയായി
നിയതംകെടുന്നിതു കെട്ടവനുണ്ടോഗതി?
കളവായോതുമോരോ പദവും വിഷവല്ലി-
കളുവാം മുളച്ചതു പടൎന്നു തിങ്ങിക്കാച്ചു.
ഉതിരും തിക്തത്രക്ഷ ഫലങ്ങളവയ്ക്കുള്ള
കൊടിയ ഗരളവുമചിന്ത്യഭയങ്കരം.
കളിയായ്പ്പോലും കള്ളമുരിയാടരുതാരും
കളവുകല്യാണത്തിൻ വാതിലുപൂട്ടീടുന്നു.
സത്യഭാഷണം മഹാസ്തുഭദം ചിത്താംബുവെ
സ്വച്ഛമാക്കിടുംതേററാംപരലാണറിയുക.
സത്യത്തിൽപരമായിട്ടില്ലൊരു ധൎമ്മമിഹ
സത്യംതാനല്ലൊ ധൎമ്മം സത്യപൎയ്യായം ധൎമ്മം.
സത്യവാനെല്ലാവരും വശഗരഭിവൃദ്ധി
എപ്പോഴും ഛായാസമമവനെത്തുടരുന്നു.
സത്യത്തിൻനിയമത്തിൽ നടക്കുംലോകമിതിൽ
സത്യമേപുലരുന്നിതസത്യം തുലയുന്നു.
ഒടുവിൽ പറഞ്ഞീടാം പഞ്ചമമാകുംശീലം
ലഹരിപദാൎത്ഥങ്ങളൊഴിക്കും മഹാവ്രതം.

പ്രമത്തരെല്ലാജനം പ്രകൃത്യാ, പ്രമാദത്താ
ലരുത്തും മൃത്യാദികളൊക്കയും ദേഹനാശം.

ബോധനിൎമ്മലസ്വൎഗ്ഗമാനസമല്ലാതൊന്നു
മോഹദൂഷിതഖിന്നമാകുന്നു മദിരയാൽ.

സദ്ബുദ്ധിസഹായലക്ഷ്മി കളിക്കും നിലയാവും
അവിദ്യാവികലമായ്മാഴ്കുന്നക്ഷണത്താലേ.

മോഹബുദ്ധികൾകെട്ടു, ദുൎവ്യസനങ്ങളൊപ്പായും,
രോഗദാരിദ്ര്യദൈന്യ, പീഡിതരായുമിഹ.

വിനയവൈഷമ്യത്തിൻ പരമകാഷ്ഠകളാം-
ഹാനമാകും നിന്ദ്യജീവിതം മൃതികളും.

ഹാ! ഹാ! ഹാ! നശിക്കുന്നു മദ്യപന്മാരുടെ
പുഴുക്കളും പിന്നും ദുരിതനിവാസങ്ങൾ.

ഘോരകൎമ്മങ്ങളെ പിഴക്കാബീജങ്ങളാൽ
പൂരിതമല്ലോ! സാരം മദിരാമഹാവിഷം?

മഹാവിപ്രിയമെന്ന പൈശാചപ്രകൃതിയെ
സദാചാരക്ഷേമകാംക്ഷരെപ്പോഴും ജയിക്കേണം.

മദ്യവും, കഞ്ചാവതും, കറുപ്പും, പുകലയും
മൎത്ത്യന്റെ ശത്രുക്കളാണവയെയകററുവിൻ.

ശീലങ്ങളുല്ലേഖമായ് സംക്ഷേപിച്ചുരചെയ്തു
ശാസ്ത്രസാരങ്ങളാം ജീവിതനിയമങ്ങൾ.

മതത്തിൻപ്രായോഗികരഹസ്യമിവകളിൽ
അടക്കിനാനയോഗസിദ്ധവാം മഹാഗുരു.

മതങ്ങൾക്കൊക്കെപ്പൊതുമതമാമിതിൽസൎവ്വ
മതവും വൈജാത്യങ്ങളകന്നു യോജിക്കുന്നു.

മൎത്ത്യന്റ ശുദ്ധി,ശാന്തി, സുഖങ്ങൾ നല്കിയോഗ-
സുസ്ഥിതി രക്ഷിക്കുവാൻ പോരുന്നീയേകമതം.

ഇതുകൂടാതെ ധമ്മപദമെന്ന പുസ്തകത്തിന്ന ചെൻഗ്ലേൻ ഡിസ്ത്രിക്ട് ജഡ്ജിയും ഇപ്പോഴത്തെ ഏറാൾപാട്ടുതമ്പുരാനുമായ രാജമാനവേദൻ രാജാവവർകൾ എഴുതിയ അവതാരികയിൽ ബുദ്ധതത്വത്തെക്കുറിച്ചു വിവരിച്ചുള്ളു ബുദ്ധതത്വപ്രദീപത്തിൽ മേത്തരും വിവരിക്കാം.

ധമ്മപദത്തിൽ ഇരുപത്തിനാലദ്ധ്യായങ്ങളിൽ ബുദ്ധമതസാരം അടങ്ങിയിരിക്കുന്നു. ബുദ്ധമതമെന്നതു ബുദ്ധൻ പ്രസംഗിച്ചപ്രകാരമുള്ള തത്വങ്ങളും ആദികാലങ്ങളിൽ ധമ്മമെന്ന വിശേഷനാമധേയത്തോടുകൂടിയുള്ള മതമാകുന്നു. പാപത്തെ ദൂരെ ത്യജിക്കയും പുണ്യത്തെ എപ്പോഴും ചെയ്കയും പ്രാണികളിൽ സ്നേഹം, സത്യം, ക്ഷമ, ശുദ്ധി ഇവയോടുംകൂടി ഇരിക്കുകയാകുന്നു ധമ്മം. ഇതാണിതിന്റെ സാരാത്ഥമെന്ന അശോകൻ പറയുന്നു. എന്നാൽ സാധാരണയായി ജനങ്ങൾ ബുദ്ധമതത്തെ വിചാരിച്ചുപോരുന്നതു ഈ നിലയിലല്ല. ഹിന്തുക്കൾ പ്രത്യേകിച്ചു മലയാളത്തിലെ ഹിന്തുക്കൾ ബൌദ്ധനെന്ന പദം ഉച്ചരിക്കുന്നതിൽ ഇപ്പോഴും അവരുടെ മുഖത്തിന്നു വരുത്തിക്കൂട്ടുന്ന ഗോഷ്ടി കൊണ്ടു മുഹമ്മദീയരെന്ന അത്ഥത്തെ കല്പിച്ചു ബൌദ്ധനെന്നാൽ മ്ലേച്ഛനെന്നാക്കിത്തീത്തിരിക്കുന്നു.

ബുദ്ധനെയും അദ്ദേഹത്തിന്റെ ഉപദേശത്തെയും ഹിന്തുക്കൾ ഒന്നാമത്തെ വളരെ ഭക്തിയോടുകൂടെ വിചാരിച്ചുവന്നിരുന്നു എന്നതിന്നു സാമാന്യത്തിലധികം തെളിവുണ്ട്. ബുദ്ധൻ വിഷ്ണുവിന്റെ ഒമ്പതാമത്തെ അവതാരമാണെന്നു ഹിന്തുക്കളിന്നും വിശ്വസിച്ചുവരുന്നു. ആ അവതാരോദ്ദേശ്യം താഴെ പറയുന്നതിൽനിന്നു കാണാം.

ശ്ലോ — ദുഷ്ടയജ്ഞവിഘാതായ പശുഹിംസാനിവൃത്തയേ
ബൌദ്ധരൂപം ദധൌയോസൌ തസ്മൈ ദേവായ തേ നമഃ

അ — ദുഷ്ടന്മാർ ചെയ്യുന്ന യാഗത്തിന്റെ നാശത്തിന്നായിക്കൊണ്ടും പശുഹിംസാനിവൃത്തിക്കായിക്കൊണ്ടും യാതൊരുവനാണ് ബുദ്ധരൂപത്തെ ധരിച്ചത് ആ ദേവനായിരിക്കുന്ന അങ്ങേക്കായിക്കൊണ്ടു നമസ്കാരം എന്നു പറഞ്ഞതുകൊണ്ടും ബുദ്ധനെ ആക്കാലത്തു

ള്ള ഹിന്തുക്കളും ഒരു ദേവനായും അവതാരശ്രേഷ്ഠനായും കരുതി വന്നിരുന്നു. ബുദ്ധകാലത്തിന്നു മുമ്പും ഇന്ത്യയിൽ അശ്വങ്ങളേയും പശുക്കളേയും എന്നുവേണ്ടാ മനുഷ്യരേയുംകൂടി കൊലചെയ്തു യാഗംകഴിച്ചിരുന്നതു സാധാരണയായിരുന്നു എന്നു സൎവ്വസമ്മതമായ കാൎയ്യമാണല്ലൊ. ഇപ്പോഴൊ ആ ഹിന്തുക്കൾതന്നെ അഹിംസാ പരമോ ധൎമ്മഃ എന്ന പ്രമാണം തങ്ങളുടെ ശാസ്ത്രങ്ങളിലെ പ്രത്യേകസിദ്ധാന്തമാണെന്നും പറഞ്ഞുവരുന്നു. അങ്ങിനെ പറയുന്നതല്ലാതെ ഹിന്തുക്കൾ ആ വാക്യാൎത്ഥത്തെ അനുഷ്ഠിക്കുന്നില്ലതാനും. എന്നാൽ ബുദ്ധൻ ഹിന്തുമതദ്വേഷിയാണെന്നു ഹിന്തുക്കൾക്കു് അഭിപ്രായഭേദം ഉണ്ടാവാനുള്ള കാരണം യാഗാദിനീചകൎമ്മങ്ങളും വിഗ്രഹാരാധനാദി മൂഢകൎമ്മങ്ങളും നിന്ദ്യമെന്നും ചെയ്യരുതെന്നും ജീവനിൽ കരുണയും ജീവിതത്തിൽ സത്യവും ആകുന്നു സകലഗ്രന്ഥങ്ങളിലുംവെച്ച് ഉൽകൃഷ്ടങ്ങളെന്നു ബുദ്ധൻ പ്രസംഗിക്കുകയും ബുദ്ധന്റെ ഈ ഉപദേശങ്ങൾ രാജ്യമാസകലം പരക്കുകയും സൎവ്വജനങ്ങളും അതിനെ അനുഷ്ഠിക്കുയും ചെയ്തുതുടങ്ങിയപ്പോൾ യാഗാദിനീചകൎമ്മങ്ങൾ ചെയ്തിരുന്ന കൎമ്മാക്കള്ളന്മാരുടെ സമ്പാദ്യം കുറഞ്ഞതിനാൽ ബുദ്ധനെ നിന്ദിച്ചു ബുദ്ധമതം ഹിന്തുമതസിദ്ധാന്തങ്ങൾക്കു വിരോധിയാണെന്നാക്കിത്തീൎത്തു് ബുദ്ധനെ ദ്വേഷിക്കുകയും ഹിന്തുക്കൾ ഹിംസാദിനീചകൎമ്മം പുനരാവൎത്തിക്കുകയും ചെയ്തുതുടങ്ങി.

സകലപാപത്തേയും ത്യജിക്കുക, നന്മയെ വൎദ്ധിപ്പിക്കുക, അന്തഃകരണത്തെ ശുദ്ധമാക്കുക ഇതാണ് ബുദ്ധശാസനം. എന്നാൽ ഇങ്ങിനെ പറഞ്ഞതിനാൽ സാരം പ്രത്യക്ഷമാവാത്തതിനാൽ പാപമിന്നതു് പുണ്യമിന്നതു് എന്നെല്ലാം വിവരമായി ഹിന്തുമതത്തിലും പറയുന്നു. മനുഷ്യകൎമ്മം പാപപുണ്യമിശ്രമായിട്ടാണല്ലൊ ഉള്ളതു്. ബുദ്ധമതപ്രകാരം പാപങ്ങൾ പത്തുണ്ടു്. അതുതന്നെ അഷ്ടാംഗഹൃദയകൎത്താവ് വിവരിച്ചിരിക്കുന്നു.

ശ്ലോ—ഹിംസാസ്തേയാന്യഥാകാമമപൈശുന്യപരുഷാനൃതം
സംഭിന്നാലാപംവ്യാപാദമഭിധ്യാദൃഗ്വിപൎയ്യയം.

ഇതിൽ ഹിംസ കളവ് പരസ്ത്രീഗമനം ഈ മൂന്നും ശരീരത്താലും പൊളിപറഞ്ഞു ഭേദിപ്പിക്കുക ക്രൂരവാക്ക് അസത്യം പറയുക വാക്കുമാറുക ഈ നാലും വാക്കിനാലും പരദ്രോഹചിന്താ പരദ്രവ്യേച്ഛാ (തത്വത്തിന്റെ) വിപരീതധാരണ ഈ മൂന്നും മനസ്സാലും (ത്രിവിധകരണങ്ങളാൽ) ചെയ്യുന്ന പാപങ്ങളാകുന്നു. ഇതുകളുടെ വിപരീതമായിട്ടുള്ളതു പുണ്യമെന്നും പറയാം. മനുഷ്യൻ മുതൽ കൃമിവരെ സകല പ്രാണികളിലും ദയാ ദാനശീലം (ദ്രവ്യം അതിന്റെ ഉടമസ്ഥനു അനുഭവിക്കത്തക്കസഹായം ചെയ്ക) ചാരിത്രശുദ്ധി സത്യവാക്ക തമ്മിൽ തെറ്റിയവരെ പറഞ്ഞു യോജിപ്പിക്കുക മൃദുഭാഷണം അസൂയയില്ലായ്ക പരശ്രീയിൽ സന്തോഷം തത്വജ്ഞാനം ഇവകൾ പുണ്യങ്ങളാകുന്നു. മേൽ പറഞ്ഞ പാപങ്ങളെ വജ്ജിച്ചും പുണ്യങ്ങളെ ചെയ്തും മനുഷ്യജന്മംകഴിക്കുന്നതാണ് ബുദ്ധമതപ്രകാരമുള്ള ധമ്മാചാരം. ഈ മതത്തിന്റെ സന്ദശം എന്തെന്നാൽ പ്രപഞ്ചതത്വജ്ഞാനം മോക്ഷമാർഗ്ഗം എന്നിവയാകുന്നു. ബുദ്ധമതതത്വം അറിയേണമെങ്കിൽ ബുദ്ധൻ ഈ മതത്തെ സ്ഥാപിപ്പാനുള്ള ഉദ്ദേശ്യം അറിയേണ്ടതാണ്—പൂവ്വേ ചാഹം ഭിക്ഷവെ ഏതർഹി ച ദുഃഖഞ്ചൈവ പ്രജ്ഞാപമയി ദുഃഖസ്യ ചനിരോധം. അത്ഥം—പണ്ടുപറഞ്ഞതുപോലെതന്നെ ഇപ്പോഴും ദുഃഖത്തെപററിയും ദുഃഖനിവൃത്തിയെ പററിയും മാത്രമാണ് ഞാൻ പ്രസ്താവിക്കുന്നത് എന്നു ബുദ്ധന്റെ സ്വന്തവാക്കുകൊണ്ടുതന്നെ തന്റെ ഉദ്ദേശം സംസാരസാഗരത്തിൽ കിടന്നു വലയുന്ന മനുഷ്യരുടെ ദുഃഖകാരണവും ദുഃഖനിവൃത്തിയും ഉപദേശിക്കുന്നതാണെന്നു ദൃഷ്ടാന്തപ്പെടുന്നു. ലോകസൃഷ്ടിയെക്കുറിച്ചോ സ്രഷ്ടാവിനെ പററിയൊ കാലം ദിക്ക് പ്രപഞ്ചം ഇവകൾക്ക് ആദ്യന്തം ഉണ്ടൊ ഇല്ലയൊ എന്നൊ ഈ വക വിഷയങ്ങളെപററി ബുദ്ധൻ പ്രസ്താവിക്കുന്നില്ല. ആവക വിഷയങ്ങൾ അപ്രമേയങ്ങളാണെന്നും അതിനെപററിയുള്ള പ്രസംഗത്താൽ വൃഥാകാലക്ഷേപമല്ലാതെ യാ

തൊഴു ഗ്രന്ഥവും സിദ്ധിക്കാത്തതാണെന്നാകുന്നു ബുദ്ധന്റെ അഭിപ്രായം.

ബുദ്ധമതപ്രദീപത്തിൽ ടി. നാരായണനമ്പി അവർകളുടെ ഹിന്തുമതദോഷം കാണിച്ചു ബുദ്ധമതത്തെ ശ്ലാഘിക്കുന്ന പതിനൊന്നു ശ്ലോകങ്ങളേയും താഴെ വിവരിക്കാം.

തീണ്ടലും തൊടലൊഴിച്ചുയാതൊരുമതിത്തരി വകക്രമം
കൊണ്ടതിവമുഷിഞ്ഞു തമ്മിലടിഞ്ഞിടുന്ന മഹാജനം
വേണ്ടവണ്ണം ദൂഷിച്ച ഹിന്തുമതം സഹോദരബുദ്ധിയെ
കണ്ടിടാൻ വഴിവെച്ച ബുദ്ധമതത്തിലേ മതിയെപ്പൊഴും. 1
ആയ്ത്തമല്ല ഗ്രന്ഥമല്ല വസിഷ്ഠമീശ്വരനെത്തിരാ
ലമ്പലത്തിൽ വണങ്ങിടും പശുഹിംസമാണെന്നിനക്കെങ്കിൽ
വേണ്ട ഹിന്തുമതം ഭൂഷിച്ചുള്ള ബുദ്ധനോടിരുതാംമതം
വേണ്ടതില്ല സ്വയം വിഹാരസ്ഥലം വിശിഷ്ടസമാഗമം. 2
ഭദ്രകാളി മഹാസുരം ഹരിഷണ്മുഖൻ യമനന്ദനൻ
അദ്രനേവമസംഖ്യ ദേവരെ നാക്കസേവപിടിച്ചിടാം
വേണ്ട ഹിന്തുമതം നമുക്കറിയാത്തൊരീശ്വരനെ ഭയൻ
പണ്ടുകല്പനയേകിടാത്ത വിശുദ്ധബുദ്ധമതം മതി. 3
നായരീഴവർ പട്ടർ പഞ്ചമർ ചെട്ടിയമ്പലവാസിയെ
ന്നായസംഖ്യ വകുപ്പിൽ വേറെയിരുത്തിടുന്ന മനുഷ്യരെ
എന്തു ഹിന്തുമതം നമുക്കിതുവേണ്ട ജാതിപിശാചിതൻ
ബന്ധനത്തിലകപ്പെടാതൊരു ശുദ്ധബുദ്ധമതം മതി. 4
ആളെയെന്നു നടത്തണം ബലി കോഴിയെക്കൊല ചെയ്യണം
മാടിനോടുമൊപ്പമല്ല മനുഷ്യരെയുമറുക്കണം
പേടിയാം പടിയീശ്വരാർപ്പണമായിതേവിധമക്രമം
യാഗിയോടുവിധിച്ച ഹിന്തുമതം നമുക്കതിസങ്കടം. 5
ഇബ്ബുദ്ധമതത്തിലേവമഹിംസയാണതിൽ മുഖ്യമായ്
ചൊല്ലിടുന്നതു ബുദ്ധദേവവിഹാരമെത്രമനോഹരം

ദൂരെവലിച്ചെറിഞ്ഞോരാ ധൎമ്മ ധീരൻ കൃപാവാരിരാശി
ഹിംസാപരക്രൂരകൎമ്മം തീരെ സംഹരിച്ചുള്ളോരുദാരൻ.
സൎവ്വവിബുധ സമ്പൂജ്യൻ പ്രാജ്ഞ നിൎവ്വാണചിന്താപ്രശാന്തൻ
ശ്രീബുദ്ധദേവൻക്രമത്താൽ ഭുവിസ്ഥാപിച്ചൊരമ്മതമിന്നും
നമ്മുടെദൌൎഭാഗ്യാതിരേകാൽ സൎവ്വസമ്മതമാക്കീട്ടുവാനായ്.
തൽപ്രതിഷ്ഠ്യരെകകണ്ണേന്ന വിളിച്ചുച്ചത്തിലോതുന്നതോൎത്താൽ
എന്തിനുക്രൂരകൎമ്മത്താൽകെട്ട ഹിന്തുമതംനാംവരിപ്പൂ.
ജന്തുഹിംസാജാതിഭേദ മല്ലാതെന്തുള്ളുഹിന്തുമതത്തിൽ
ദൈവങ്ങളെസാക്ഷിനിൎത്തി നരകമാവുന്നവേഷമെടുക്കാം.
അമ്മാമനെകൊലചെയ്തും മതിനമ്മായവൻസാക്ഷിവിഷ്ണു
മുന്നംതപംചെയ്യുശ്ശൂദ്രൻ സാധുതന്നെവധിച്ചവൻതാനൊ
കോപാലിരുപത്തിയൊന്നു വട്ടം ഭൂപാലരെകൊന്നവനൊ
കണ്ണായിരമുള്ളവനൊ മൂന്നുകണ്ണനായിട്ടുംശിവനൊ
ആനത്തലയുടയോനോ ചിത്രമാനനമാറുള്ളവനൊ
നാന്മുഖനാംവിധാതാവോ ദൈവംനമ്മൾക്കുംവേണ്ടവനാരൊ.
കാശിയിൽവാഴുന്നവനൊ വസ്തുതാശിസ്സുരുളുവോൻതാനൊ
രാമേശ്വരത്തുള്ളവനൊ ഗുരുവായൂരിരിക്കുമങ്ങോരൊ.
കാഞ്ചീപുരത്തരുളീട്ടും സൎവ്വവാഞ്ഛിതമേകുന്നവനൊ
ആരാണുദൈവംനമുക്കെന്നുള്ള തോരുവാൻതന്നെഞെരുക്കം.
ജന്തുബലികളെകൊണ്ടും പിന്നെസന്തതംമദ്യാദികൊണ്ടും
പ്രീതരാംമൂൎത്തികളെല്ലാമേറാം ഭീതിവളൎത്തുന്നദുഷ്ടർ.
പോരെയിതിൽപരമുണ്ടോ ദൈവംവേറെയീഹിന്തുമതത്തിൽ
മൂൎത്തികൾമൂവരുംകൂടി കാൺകപാൎത്താൽ ദുരാചാരമുഖ്യർ
മററദൈവങ്ങളെപററി യിനിമുററം പറയേണ്ടതുണ്ടൊ.
മാനവൎക്കെങ്ങുമിങ്ങും ഹാ തീണ്ടൽമാനഭംഗമെന്തിതിലും
എന്തിനിജ്ജന്തുമതമാം നീചഹിന്തുമതത്തിലിരിപ്പൂ.
ജന്തുധൎമ്മത്തെപുലൎത്തും മതമെന്തിനുവേണ്ടാനമുക്ക്
ശാക്യമുനിശിഷ്യരോതും നീതിവാക്യംശ്രവിച്ചുനടപ്പിൻ.

മേൽ വിവരിച്ചപ്രകാരവും ഇനിയും പലവിധത്തിലും ലോകതത്വാന്വേഷണവിചക്ഷണന്മാരായ ബി. ഏ. മിസ്റ്റർ കെ അയ്യപ്പൻ മുതലായ മഹാനുഭാവന്മാരുടെ പര്യാലോചനയിലും ബുദ്ധധർമ്മത്തെ ആചരിക്കുന്നതാണ് മനുഷ്യർക്ക് ദുഃഖനിവൃത്തിസുഖപ്രാപ്തികൾക്ക് എളുപ്പമാർഗ്ഗമെന്നും ജാതിയെ സൃഷ്ടിക്കുന്നതും അജ്ഞാനത്തെ ഉളവാക്കുന്നതും ഹിംസാദിപാപങ്ങളുള്ളതുമായ വിഗ്രഹാരാധനായാഗാദികർമ്മങ്ങൾ ഒരിക്കലും ചെയ്യരുതെന്നും അഭിപ്രായപ്പെട്ടതിനാലും വിഗ്രഹാരാധനാദികളാൽ യാതൊരു ഫലവും അനുഭവത്തിലില്ലാത്തതുകൊണ്ടും ആ വക നീചകർമ്മങ്ങളെ നിശ്ശേഷം വിട്ട ബുദ്ധധർമ്മത്തെ അനുഷ്ഠിക്കുന്നതായാൽ മനസ്സമാധാനമുണ്ടാവുകയും ദ്വൈതഭാവമില്ലാതാവുകയുംചെയ്യും. എന്നുമാത്രമല്ല ശങ്കരാചാര്യമതമായ അദ്വൈതത്തോടു യോജിക്കയും ചെയ്യുന്നു.ഇപ്രകാരമായാൽ ഇഹലോകവാസസുഖവും മരണാനന്തരം നിർവ്വാണസുഖവും ലഭിക്കും.

അതുകൊണ്ട് വിഗ്രഹാരാധനം മുതൽ സപ്തപദ്യാനപര്യന്തമായ സമസ്താജ്ഞാനകർമ്മങ്ങളെ സമൂലം ത്യജിക്കേണമെന്നു തന്നെ നമ്മുടേയും അഭിമതം — ഇതുകേട്ട് രണ്ടും മൂന്നും ജഡ്ജികൾ ശരി. ഞങ്ങളും അതിൻ യോജിക്കുന്നു എന്നു പറഞ്ഞു.

രണ്ടാംജഡ്ജി വീണ്ടുംപറയുന്നു.

താങ്കൾ ബുദ്ധധർമ്മം ശങ്കരാചാര്യരുടെ അദ്വൈതമതത്തോടു യോജിക്കുന്നു എന്നുപറഞ്ഞതിൽ നമുക്കൊരു ശങ്ക ജനിക്കുന്നു. എന്തെന്നാൽ ശങ്കരാചാര്യർ ജാതി പിരിച്ചിട്ടുണ്ടെന്നും അതിന്നടിസ്ഥാനമായി ശാങ്കരസ്മൃതി എഴുതീട്ടുണ്ടെന്നുംഉള്ളകിംവദന്തി തീരെ അസ്ഥാനമായിട്ടുള്ളതാണ്. ശങ്കരാചാര്യർ ബാല്യകാലത്തുമാത്രമെ കേരളത്തിൽ വസിച്ചിരുന്നുള്ളുവെന്നും അക്കാലത്തു ബാലനായതിനാൽ ജാതി പിരിപ്പാൻ കാരണമുണ്ടായിട്ടില്ലെന്നും എട്ടു വയസ്സുമുതൽ ബ്രഹ്മപദം ചേരുന്നവരെ കേരളം വിട്ടന്യരാജ്യങ്ങളിലാണ് കഴിച്ചുകൂട്ടിയതെന്നും അക്കാലങ്ങളിലും കർമ്മപരമായ യാതൊരു ഗ്രന്ഥങ്ങളും എഴുതീട്ടില്ലെന്നും താ

നെഴുതിയ ഗ്രന്ഥങ്ങളും ഭാഷ്യാദികളും കണ്ടുകാണുകകേട്ടവന ച്ചേടകുറാരമാണെന്നും ജീവചരിത്രത്താലും കീഴ്ക്കോടതി അന്യായം 2-ാംസാക്ഷിയുടെ വാമൊഴിയാലും പൂൎണ്ണതെളിവായിട്ടുണ്ട്. പ്രതിയെങ്കിലും ശങ്കരാചാൎയ്യരുടെ ചില വേദാന്തഗ്രന്ഥങ്ങളിൽ പാമരൻ വിഷയി മുമുക്ഷു മുക്തനെന്നു നാലുവിധമാണ് പുരുഷനെന്നു വിവരിച്ചുകാണുന്നുണ്ട്. അതിനെപ്പററിയും വിചാരിക്കേണ്ടതുണ്ട്.

ഇതുകേട്ട് 1-ാംജഡ്ജി

പാമരാദി നാലുവിധ പുരുഷന്മാരുണ്ടെന്നു ശങ്കരാചാൎയ്യർ വിഭാഗിച്ചതിന്റെ സാരം നാലുജാതിയാണെന്നല്ല ഒരേ പിതാവിൽനിന്നു ജനിച്ചവരിലുംകൂടി ഗുണകൎമ്മാനുസാരമായ വൃത്തിഭേദത്താൽ പാമരാദി നാലുനാമങ്ങളുണ്ടാകുന്നു എന്നാണ്. അതിന്റെ ഭേദത്തെ പറയാം.

(പാമരലക്ഷണം)

യാതൊരു സജ്ജനസംഗവും ശാസ്ത്രജ്ഞാനവും സ്വശക്തിയും ഇല്ലാതെയും ധൎമ്മാധൎമ്മങ്ങളറിയാതെയും അന്വേഷിക്കാതെയും ഉദരപൂരണത്തിന്നുമാത്രം പ്രവൎത്തിച്ചു കാലംകഴിക്കുന്നവൻ പാമരനെന്നും,

(വിഷയിലക്ഷണം)

പാപംചെയ്യരുത്. പുണ്യംചെയ്യണം. പാപപുണ്യങ്ങളെ തിരിച്ചറിവാനുള്ള ശാസ്ത്രജ്ഞാനമൊ സജ്ജനസംസൎഗ്ഗമൊ ഇല്ലാതെ 1-ാംപ്രതിയെപോലുള്ള കൎമ്മഠന്മാരുടെ കസ്തൂരിയിൽപെട്ട് ധൎമ്മവിരുദ്ധവും അജ്ഞാനവൎദ്ധനവും അശാസ്ത്രീയവുമായ ക്ഷേത്രോപവാസം വിഗ്രഹാരാധന തീൎത്ഥസ്നാനം പ്രഹണദാനം വ്രതം ഇതുകളെ അത്യാസക്തിയോടെ ചെയ്യുകയും വൎണ്ണാശ്രമനിയമങ്ങളെയും യാഗാദ്യൈശ്വൎയ്യമനിച്ചകൎമ്മങ്ങളെയും ധൎമ്മമെന്നു അന്യന്റെ വാക്കിനാൽ വിശ്വസിച്ചും ചെയ്ത് കാലംകഴിക്കുന്നവൻ വിഷയിയെന്നും.

(മുമുക്ഷുലക്ഷണം)

സർവ്വമനുഷ്യരുടേയും അന്തഃകരണത്തിൽ മലം(പാപം) വിക്ഷേപം (ചാഞ്ചല്യം) ആവരണം (സ്വരൂപത്തെ മറക്കുന്ന അജ്ഞാനം) അഥവാ പ്രകൃതി—ഇങ്ങിനെ മൂന്നുദോഷങ്ങളുള്ളതിൽ സത്യം ദയാ അഹിംസാ പരോപകാരതല്പരത മുതലായ പുണ്യവിശേഷത്താൽ മലവും സജ്ജനസമ്പർക്കം സച്ഛാസ്ത്രശ്രവണം മുതലായവയാൽ വിക്ഷേപവും ഇല്ലാതായി അന്തഃകരണത്തിൽ ആവരണംമാത്രം ഉള്ളവനും ജനനമരണാദി സംസാരം ദുഃഖമെന്നറിഞ്ഞവനും വിവേകാദി നാലുസാധനങ്ങളുള്ളവനും (അതായതു 1 വിവേകം 2 വൈരാഗ്യം 3 ശമാദിഷൾക്കസമ്പത്തി 4 മുമുക്ഷുത)വർണ്ണാശ്രമാദിഭ്രമം ക്ഷേത്രതീർത്ഥഭ്രമം മുതലായ നീചകൃത്യങ്ങളെ തൃണവൽകരിച്ചവനും മോക്ഷപ്രാപ്തിക്കുള്ള മാർഗ്ഗോപദേഷ്ടാവിനെ അന്വേഷിക്കുന്നവനും മുമുക്ഷുവെന്നും.

(മുക്തലക്ഷണം)

സൽഗുരുവിന്റെ കരുണയാ തത്വമസ്യാദിമഹാവാക്യോപദേശത്താൽ അഹം ബ്രഹ്മാസ്മി (ഞാൻ ബ്രഹ്മമായിഭവിക്കുന്നു) എന്നു സംശയവിപര്യയരഹിതാനുഭവജ്ഞാനത്താൽ കൃതകൃത്യനായി പ്രാരബ്ധാവധിയെ വീക്ഷിച്ചുകൊണ്ടു ബധിരാന്ധമൂകരെപ്പോലെയൊ അഥവാ ലോകോപകാരാർത്ഥം അഹംകാരമമകാരരഹിതരായി (ഗാന്ധി മഹാത്മജിയെപോലെയും സ്വാമിവിവേകാനന്ദരെപോലെയും) പ്രവർത്തിക്കുകയൊ ചെയ്തുകൊണ്ട് കാലത്തെ അവന്ധ്യമാക്കി നയിക്കുന്നവൻ മുക്തനെന്നും ആകുന്നു ലോകഗുരു മനുഷ്യരെ നാലായി വിഭജിച്ചതു. അല്ലാതെ ജാതിയാക്കീട്ടല്ല.

(എന്നുപറഞ്ഞതിനെ 2-ാംജഡ്ജി ശരിയെന്നനുവദിച്ചു)

പിന്നെയും 1-ാംജഡ്ജി പറയുന്നു—ഇതേപ്രകാരം ഒരേ പിതാവിൽനിന്നു ജനിച്ചവരിലും ഗുണകർമ്മഭേദത്താൽ സൌകര്യത്തിനുവേണ്ടി ബ്രാഹ്മണാദി നാലായി വ്യവഹരിക്കാവുന്നതും, അങ്ങിനെ വ്യവഹരിക്കുന്നതും ജാതിയല്ല. അതിനെ ജാതിയേ

ന്നാക്കി ദ്രോഹമുണ്ടാക്കിതീൎത്തത് ഒന്നാംപ്രതിയാണെന്നും മററം അന്യായഭാഗത്തുനിന്ന പൂൎണ്ണമായി തെളിയിച്ചിട്ടുണ്ട്. പ്രതികളുടെ വാദം ശ്രുതിയുക്ത്യനുഭവങ്ങൾക്കൊക്കാത്ത ദുൎവ്വാദമാകുന്നു.

അതുകൊണ്ടു വിധി എഴുതേണ്ടതു ഏതുവിധമെന്നു നിങ്ങൾ പറയുവിൻ. എന്നു ചോദിച്ചതിന്നു 2-ം 3-ം ജഡ്ജികൾ എന്താ സംശയം. അന്യായപ്രകാരമെന്നു സമ്മതം കൊടുത്തു. ഇങ്ങിനെ ഗൂഢസംവാദം കഴിഞ്ഞ് 1-ാംജഡ്ജി വിധിന്യായം എഴുതുവാൻ തുടങ്ങി.

(വിധിന്യായം)

ബഹുമാനപ്പെട്ട ക്ഷീരസാഗരം ഹൈകോട്ടിൽ

കല്യബ്ദം 5031-ൽ അപ്പീൽ നമ്പ്ര് (2)



മുമുക്ഷുമുതൽ നാലാൾ — അന്യായം

ക്ഷേത്രഭ്രമൻ മുതൽ 4-ാൾ — പ്രതികൾ.

(1) മേൽനമ്പ്ര അന്യായം ഭാരതഖണ്ഡം സുരലോകം ഡിസ്ത്രിക്ടകോർട്ടിൽ അന്യായക്കാർ വേദവേദാംഗവേദാന്താദിഗ്രന്ഥങ്ങളും അതുകളുടെ ശാങ്കരഭാഷ്യം വിവരണം വാൎത്തികം മുതലായ വ്യാഖ്യാനഗ്രന്ഥങ്ങളും അവകാശബലത്തിന്മേൽ വാങ്ങികിട്ടുവാനും ആവശ്യപ്പെട്ടപ്പോൾ കൊടുക്കാതെ കാലതാമസം വരുത്തിയതിന്നു നഷ്ടം കിട്ടുവാനും കളവായി ജാതിഭേദമുണ്ടെന്നാക്കിയും യാഗമെന്ന വ്യാജത്താൽ പ്രാണിഹിംസ മുതലായ ദ്രോഹകുററത്തിന്ന് ശിക്ഷകൊടുപ്പാനും പ്രതികളുടെ പേരിൽ 5031-ൽ ദ്യം 1-ാംനമ്പ്രായി ബോധിപ്പിച്ച കേസ്സ് കീഴ്ക്കോടതിവിചാരണ ചെയ്ത് മിസ് ജോയിന്ദരുണ്ടെന്നുകല്പിച്ച് നീക്കി വിധിക്കയാണ് ചെയ്തത്.

(2) എന്നാൽ അന്യായഭാഗം ഹിന്ദുനിയമത്തിന്നനുസരിച്ച് ന്യായമായ തെളിവുണ്ടെന്നും അന്യായത്തിലെ അപേക്ഷകൾ മുഴുവനും ന്യായമായും സത്യമായും ഉള്ളതാണെന്നും കീ

ഴ് കോടതി വിധിന്യായംകൊണ്ടും തെളിവുകൊണ്ടും രേഖകൾ കൊണ്ടും ധാരാളം വ്യക്തമാവുന്നുണ്ട്.

(3) പക്ഷ അന്യായം നീക്കിവിധിച്ചത് ഡിസ്ത്രിക്ട് ജഡ്ജി സാറസ്രാക്ഷനവർകൾക്ക് അല്പം സ്ത്രീജിതത്വമെന്നൊരു മാനസദോഷത്താൽ നിയമങ്ങളിൽ ഉറപ്പില്ലാത്തതിനാലും ഒന്നാം പ്രതി സ്വജാതിയെന്നുള്ള അഭിമാനത്താൽ—(എന്നുവരെ എഴുതി 2-ം 3-ം ജഡ്ജികളോട് സംഗതി ധരിപ്പിച്ചപ്പോൾ അവർ ശരി ശരി പക്ഷപാതവും ലഞ്ചവും എന്നഭിപ്രായപ്പെട്ടു. അതിന്നുശേഷം 1-ാം ജ. ഇതേവിധം സിവിലും ക്രിമിനലും കീഴ്ക്കോടതികളിലെ ഉദ്യോഗസ്ഥന്മാർ വളരെ സാധുദ്രോഹം ചെയ്യുന്നുണ്ട് എന്നാണ് കേൾവി എന്ന പറഞ്ഞ് വീണ്ടും എഴുതിത്തുടങ്ങി)—പക്ഷപാതത്താലും പണം മോഹിച്ചും ചെയ്തുപോയതാണ്.

(4) മനുഷ്യരിൽ ദൈവകല്പിതമായൊ മററ വല്ലവിധമായൊ ജാതിഭേദമില്ലെന്നു കീഴ്കോടതി അന്യായവക്കിൽ സാധു നിശ്ചലദാസ് അവർകളും ഈ കോർട്ടിൽ മണ്ഡനമിശ്രനവർകളും പ്രതികളുടെ ജാതിവാദത്തെ സിദ്ധാന്തപക്ഷപ്രബലശ്രുതികളാലും യുക്തികളാലും അനുഭവങ്ങളാലുംസർവ്വന്മാക്കുംഅറിയത്തക്കവിധംഖണ്ഡിച്ചെറിഞ്ഞിട്ടുണ്ട്. ആ ഭാഗങ്ങളെ ഇവിടെ എടുത്തെഴുതുന്നില്ല.

(5) മനുഷ്യരിൽ ബ്രാഹ്മണാദി വ്യവഹാരം ഗുണകർമ്മങ്ങളനുസരിച്ചും തൊഴിലനുസരിച്ചും ദേശമനുസരിച്ചും ഭാഷയനുസരിച്ചും മതമനുസരിച്ചും ഉണ്ടായതാണെന്നു മതിയായ അനുഭവങ്ങളാൽ അഭിപ്രായമാകുന്നു.

(6) എന്തെന്നാൽ സത്യജ്ഞാനാദി സൽഗുണമുള്ളവനെ ബ്രാഹ്മണനെന്നും രക്ഷാശിക്ഷകൾ ചെയ്വാൻ സമർത്ഥതയുള്ളവനെ ക്ഷത്രിയനെന്നും കച്ചവടം കൃഷി ഇവകൾ ചെയ്യുന്നവനെ വൈശ്യനെന്നും സ്വശക്തിയില്ലാതെ അന്യന്റെ ദാസ്യം വഹിച്ചു ദുഃഖിതനായവനെ ശൂദ്രനെന്നും പൊൻപണിക്കാരനൊസ്സവ

ണ്ണകാരൻ (തട്ടാൻ) എന്നും ഇരിമ്പിനെ ഉലയിൽ വേവിച്ച് പണി എടുക്കുന്നവനെ കരുവാൻ (കൊല്ലൻ) എന്നും ലോഹങ്ങളെ മൂശയിൽവെച്ചുരുക്കി പണി എടുക്കുന്നവരെ മൂശാരിയെന്നും ചക്കാട്ടുന്നവനെ ചക്കനെന്നും നെയ്യുന്നവനെ നെയ്ത്തുകാരൻ (കയ്ക്കോളൻ) എന്നും തുന്നുന്നവനെ തുന്നൽക്കാരൻ എന്നും കള്ളുണ്ടാക്കുന്നവനെ ചെത്തുകാരനെന്നും ക്ഷൌരം ചെയ്യുന്നവനെ ക്ഷുരകനെന്നും ഇനിയും അനേകതൊഴിലിനെ ആസ്പദിച്ച് കുഞ്ചൻനമ്പ്യാർ പറയൻതുള്ളലിൽ പറഞ്ഞവിധം നായിനെ വളർത്തി നായാട്ടു ചെയ്യുന്നവനെ നായര് എന്നും

നായർക്കു ബലം നല്ലനായുണ്ടെങ്കിലെയുള്ളു

നായരെന്ന പേരിന്നു നായുതന്നെ മൂലം.(പറയൻതുള്ളൽ)

എന്നും പറഞ്ഞതുകൊണ്ടു തൊഴിലനുസരിച്ചു നാമവ്യവഹാരം ഉണ്ടാവുന്നു.

(6-ൽ 2) ജർമ്മനിയിൽനിന്നു വന്നവനെ ജർമ്മനെന്നും യൂറോപ്പുകാരനെ യൂറോപ്യനെന്നും ചൈനക്കാരനെ ചീനനെന്നും ജപ്പാൻകാരനെ ജാപ്പാനെന്നും ഇററാലിക്കാരനെ ഇററലിയനെന്നും യാഴ്പ്പാണത്തുകാരനെ യാഴവനെന്നും (അതുലോപിച്ചു ഈഴവനെന്നും) ചോഴദേശക്കാരനെ ചോഴിയനെന്നും ഇനിയും അനേകം ദേശമനുസരിച്ചുള്ള വ്യവഹാരവും ഉണ്ടാവുന്നു.

(6-ൽ 3) തമിഴ് ഭാഷക്കാരനെ തമിഴനെന്നും തെലുങ്കുകാരനെ തെലുങ്കനെന്നും കർണ്ണാടകഭാഷക്കാരനെ കർണ്ണാടകൻ (കന്നടിയൻ) എന്നും മലയാളഭാഷക്കാരനെ മലയാളി എന്നും ഇംഗ്ലീഷുഭാഷക്കാരനെ ഇംഗ്ലീഷുകാരൻ എന്നും മററും ഭാഷ അനുസരിച്ചുള്ള വ്യവഹാരവും,

(6-ൽ4) ഹിന്തുമതക്കാരനെ ഹിന്തുവെന്നും മുഹമ്മദുമതക്കാരനെ മുഹമ്മദീയൻ എന്നും ക്രിസ്തുമതക്കാരനെ ക്രിസ്ത്യനെന്നും ബുദ്ധമതക്കാരനെ ബുദ്ധൻ (ബൌദ്ധൻ) എന്നും കാപാലികമതക്കാരനെ കാപാലികൻ എന്നും ഭൈരവമതക്കാരനെ

ഭൈരവനെന്നും ശിവമതക്കാരനെ ശൈവനെന്നും വിഷ്ണുമത ക്കാരനെ വൈഷ്ണവനെന്നും ശക്തിമതസ്ഥരെ ശാക്തരെന്നും ഗ ണപതിമതക്കാരെ ഗാണപത്യരെന്നും ഇനിയും അനേകവിധ മതസംബന്ധമായ നാമവ്യവഹാരവും ഉണ്ടാവുന്നതും ഉണ്ടായ തും അനുഭവമാകുന്നു. ഇതെല്ലാം ജാതിയാണെന്നു പറയുവാൻ ന്യായമില്ല. മനുഷ്യരെല്ലാം ഒരെ ജാതി മാത്രമാണ്.

(7) പ്രതിവക്കീൽ ടു പ്രൈ ചെയ്തതിൽ ബ്രാഹ്മണക്ഷ ത്രിയ വൈശ്യരെന്ന മൂന്നുകൂട്ടരും ദ്വിജരെന്നും നാലാമത്തെ ശൂ ദ്രൻ ശൂദ്രൻതന്നെ എന്നും അഞ്ചാമതൊരു ജാതിയില്ലെന്നും മ നുസ്മൃതിയാൽ കാണിക്കുന്നു. സ്മൃതി യഥാർത്ഥശാസ്ത്രമല്ലാത്തതി നാൽ അതു സ്വീകരിക്കത്തക്കതുമല്ല.

ലോകത്തിൽ ഇപ്പോഴുള്ള നടപ്പു നോക്കുമ്പോൾ 6_ൽ 1മു തൽ 4 കൂടി വകുപ്പുകളിൽ വിവരിച്ചപ്രകാരം നാലുജാതി എന്നതിന്നു നാലായിരമായി അനുഭവമാകുന്നു. അതുകൊണ്ടും മ നുഷ്യരിൽ ജാതിയുണ്ടെന്നു വിചാരിപ്പാൻ വഴിയില്ല. എന്നാൽ ഈ സമസൃഷ്ടി മനുഷ്യരിൽ വൃഥാ ജാതിയുണ്ടെന്നുണ്ടാക്കി ദ്രോഹി പ്പാനും ജാതിശ്രേഷ്ഠരെന്നു ഗർവ്വിക്കുവാനും പ്രയത്നം കൂടാതെ സ മ്പാദ്യമുണ്ടാക്കുവാനും ഇതരസമുദായങ്ങളെ കുതിരകയറാനും വേണ്ടി 1_ാം പ്രതി മുതലായ അവരുടെ സമുദായങ്ങളാൽ ഉണ്ടാ ക്കപ്പെട്ടതാണെന്നു അനേകവിധത്തിലും അഭിപ്രായപ്പെടാവു ന്നതാണ്.

8. എങ്ങിനെയെന്നാൽ കൃതാദി മൂന്നു യുഗങ്ങളിലും കലി യുഗം ആദ്യം സുമാർ 2000_2500 വർഷങ്ങൾ കഴിയുന്നതുവരേ യും ഈ ജാതിശല്യം മനുഷ്യരുടെ ഇടയിൽ ഉണ്ടായിരുന്നില്ലെ ന്നു അന്യായഭാഗത്തുനിന്നു പൂർണ്ണമായി തെളിയിച്ചിരിക്കുന്നു. അത് അനുഭവങ്ങളാൽ പൂർണ്ണവിശ്വാസം ചെയ്യത്തക്കതായും ഇരിക്കുന്നു. കലിയുഗം തുടങ്ങി സുമാർ 2500 വർഷങ്ങൾക്കുശേ ഷം ആര്യഭാഷക്കാരായ മദ്ധ്യേഷ്യക്കാർ ഇന്ത്യയിൽ വന്നുചേർന്ന ശേഷമാണ് ഈ ജാതിശല്യവും തീണ്ടൽ മുതലായ പൈശാചി

കനിചകൎമ്മങ്ങളും ഉണ്ടാക്കിത്തീൎത്തതെന്നു കീഴ്ക്കോടതി അന്യായവകയിൽ 8-ം 9-ം ഖണ്ഡങ്ങളാൽ സയുക്തികം സപ്രമാണം തെളിവുതന്നിരിക്കുന്നു.

ഇതുകൂടാതെ ആൎയ്യരിൽ ഒരാൾ രാജ്യം തിരഞ്ഞുപിടിക്കുന്ന കൂട്ടത്തിൽ കേരളത്തേയും കണ്ടുപിടിച്ചു. രാജ്യഗുണംകണ്ടു് തന്റെ കുഡുംബികളിൽ ചിലരെ കൊണ്ടുവന്നുകേരളത്തിലും പാൎപ്പാക്കിച്ചു. സാധുക്കളായപൂൎവ്വനിവാസികളെഭയപ്പെടുത്തിഅടിമകളാക്കിയും ദ്രവ്യനാശംവരാതിരിപ്പാൻ അവിഭക്ത(ഭാഗിക്കാത്ത) കുഡുംബമെന്നും ഒരച്ഛന്നു് എത്ര മക്കളുണ്ടായാലും ജ്യേഷ്ഠപുത്രന്നു മാത്രമെ വിവാഹം ചെയ്യുകൂട്ടുവെന്നും മററുള്ളവർ സന്ന്യാസിക്കേണമെന്നും മററും നിയമം ഏൎപ്പെടുത്തി കേരളം മുഴുവനും അവരുടെ സ്വന്തസ്വത്താണെന്നും ആക്കിത്തീൎത്തു. അങ്ങിനെ ചെയ്തതു പരശുരാമനാണെന്നു 1-ാം പ്രതി സമ്മതിക്കുന്നുമുണ്ടു്. അങ്ങിനെയിരിക്കെ കാലക്രമത്തിൽ മലയാളത്തിലെ മഴ കൃഷി വാസയോഗ്യത മുതലായ ഗുണങ്ങളെ കേട്ടറിഞ്ഞു ചോഴം പാണ്ടി മുതലായ രാജ്യക്കാർ സുഖജീവിതേച്ഛയാൽ ആൎയ്യരെ വന്നു കണ്ടു് ഞങ്ങളെ ഇവിടുത്തെ പ്രജകളാക്കി താമസിപ്പാൻ അനുവദിക്കേണമെന്നു അപേക്ഷിച്ചതിന്നു് അവരേയും വഞ്ചിച്ചു് ഇവിടെ നിങ്ങൾക്കു കുടിപാൎക്കേണമെങ്കിൽ നിങ്ങടെ മക്കത്തായ നടവടിവിട്ടു മരുമക്കത്തായവും അവിഭക്തകുഡുംബവും ആക്കേണമെന്നും നിങ്ങൾ ശൂദ്രരാകയാൽ നിങ്ങടെ സ്ത്രീകളെ ഞങ്ങൾ സംബന്ധം വെക്കുന്നതു് എപ്പോഴും അനുവദിക്കേണമെന്നും അതിലുണ്ടാവുന്ന സന്താനങ്ങൾക്കൊ മററൊ ഞങ്ങടെ സ്വത്തിൽ യാതൊരവകാശവും ചോദിപ്പാനൊ അച്ഛനെ അച്ഛാ എന്നു വിളിപ്പാനൊ പാടില്ലെന്നുമുള്ള നിശ്ചയങ്ങളെല്ലാം അനുവദിക്കുന്നപക്ഷം നിങ്ങൾക്കു ചില സ്ഥാനമാനങ്ങളോടുകൂടി ഇവിടെ കുടിപാൎക്കാനനുവദിക്കാമെന്നതനുസരിച്ചതിനാലാണു് യാതൊരു രാജ്യത്തും ശാസ്ത്രത്തിലും നടപ്പില്ലാത്തതും പിതാപുത്രന്മാരെന്നുള്ള ബന്ധം മൃഗങ്ങളിലുള്ളതുപോലും ഇല്ലാത്തതും ഭ

ഷ്യാപുത്രന്മാരെ തൊട്ടാൽ പിതാവ് അശുദ്ധമാവുമെന്നും ഇഹ പരങ്ങളിലും ഇല്ലാത്ത ക്രൂരപൈശാചനടപ്പുകളെ ഈ കേരളത്തിൽമാത്രം ഉണ്ടാക്കിത്തീർത്തതും ലോകത്തെ കെട്ടതും ആഢ്യരെന്നു നടിക്കുന്ന ക്ഷേത്രഭ്രമർ മുതലായ ആര്യർതന്നെ സംശയമില്ല.

(9) ഈ വക ദുർനടപ്പുകൾ രാജഭരണമില്ലാതെ നടത്തിവരുമ്പോൾ കാലക്രമേണ അന്യരാജ്യക്കാരും അന്യമതക്കാരും മലയാളത്തെ ആക്രമിച്ചുതുടങ്ങുകയും തന്നിവാരണാർത്ഥം തമിഴ്ദേശങ്ങളിലെ രാജാക്കൾക്കു പെരുമാളെന്നു പട്ടപ്പേർ ഉണ്ടായിരുന്നകാലത്ത് അവരിൽ ചിലരെ കേരളരക്ഷക്കായി ഏല്പിച്ചു പരദ്രോഹങ്ങൾക്ക് ഏതാണ്ടു സമാധാനമായി വർത്തിച്ചുവരുമ്പോഴും അന്യദേശങ്ങളിൽനിന്നു കേരളത്തിൽ സ്ഥിരവാസത്തിന്നായി ജനങ്ങൾ വന്നുകൊണ്ടും സ്ഥിരതാമസം ഉറപ്പിച്ചും ഇരുന്നിരുന്ന കൂട്ടത്തിൽ യാഴ്പാണത്തുനിന്നു ചിലർ വരികയും അവരെ യാഴവരെന്നും കാലാന്തരത്തിൽ ഈഴവരെന്നും പറഞ്ഞുവരുന്നു. അതും ജാതിയല്ല. ദേശമനുസരിച്ചുണ്ടായ നാമമാണ്. പെരുമാൾ രാജ്യം ഭരിക്കുന്ന കാലമായതിനാൽ സ്ഥിരവാസം ചെയ്യാൻ ആര്യന്മാരുടെ സമ്മതം ആവശ്യമുണ്ടായിരുന്നില്ല. അതുകൊണ്ടാണു യാഴവന്മാക്കും കേരളത്തിലെ മററ മക്കത്തായക്കാക്കും മരുമക്കത്തായം കൂടാതെ കഴിഞ്ഞതും ആര്യരിൽനിന്നും അവരുടെ ക്ഷേത്രങ്ങളിൽനിന്നും അകന്നുനില്ക്കേണ്ടിവന്നതും—ചാരിത്രഭംഗം വന്നില്ലല്ലൊ അതു പൊരുതി.

(10) അതുകൊണ്ട് ഈ കേസ്സിനെ കട്ടാകെ വിചാരിച്ചതിൽ മനുഷ്യരിൽ ജാതിഭേദമുണ്ടെന്നു കള്ളം പ്രയോഗിച്ച് വിഗ്രഹാരാധന യാഗം മുതലായ മററാരു കളവിനാൽ സാധുക്കളായ അന്യരുടെ മുതലപഹരിച്ച് അദ്ധ്വാനിക്കാതെ കാലം കഴിപ്പാൻ വേണ്ടി ഉണ്ടാക്കിതീർത്ത ഒരു കുതന്ത്രം മാത്രമാണ്.

## വിധി.

അദ്ധ്യായത്തിലെ ഏ. എന്ന അപേക്ഷയനുസരിച്ച് സക

ല വേദോപനിഷൽഗ്രന്ഥങ്ങളും ഭാഷ്യവിവരണഗ്രന്ഥങ്ങളും ലോകവാസികളായ സൎവ്വ മനുഷ്യരുടേയും അവകാശസ്വത്തുക്കളായതിനാൽ അതുകളെല്ലാം അന്യായക്കാരുടേയും മററും ഹിതത്തിന്നൊത്തവണ്ണം പാഠത്തൊ പറമ്പിലൊ എവിടേയും എല്ലാ സമയവും പരക്കെ ജനസദസ്സിൽ പഠനപാഠനങ്ങൾക്ക് ഉപയോഗപ്പെടത്തക്കവിധം അന്യായക്കാർ വശം കൊടുപ്പാനും.

കാലതാമസം വരുത്തിയ നഷ്ടനിവൃത്തിക്കും കോർട്ട് ചിലവിനും ക്ഷേത്രഭ്രമൻെറ ഇന്ത്യയിലുള്ള സൎവ്വ ക്ഷേത്രങ്ങളും അതുകളിലെ ദേവസ്വങ്ങളും ക്ഷേത്രഭ്രമൻെറ അധികാരം വിടുത്തി ഗവൎമ്മേണ്ടധികാരത്തിലാക്കി അന്യായക്കാൎക്കും മററെല്ലാജനങ്ങൾക്കും ഉപയോഗപ്പെടുത്തണമെന്നും.

ജാതിഭേദം ഉണ്ടെന്നാക്കി ദ്രോഹിച്ചതിന്നും യാഗമെന്ന വ്യാജത്താൽ ഹിംസിച്ചതിന്നും മദ്യംകുടിച്ചതിന്നും ബഹുജനം കൂടുന്ന തീവണ്ടിസ്റ്റേഷൻ കോടതി ചന്ത മുതലായസ്ഥലങ്ങളിൽ ക്ഷേത്രഭ്രമൻ ആഹാരപദാൎത്ഥങ്ങൾ പാകം ചെയ്തു സൎവ്വമനുഷ്യൎക്കും പൈദാഹനിവൃത്തിക്ക വേണൊ വേണ്ടൊ എന്ന അന്വേഷിച്ചു കൊടുക്കേണ്ടതിന്നും ഇനിമേൽ മദ്യം തീരെ ഉണ്ടാക്കുവാൻ പാടില്ലെന്ന നിയമം പാസ്സാക്കുവാനും,

ഇനിമേൽ വിഗ്രഹാരാധനാദികൾക്കൊ ക്ഷേത്രങ്ങളിലെഉത്സവങ്ങൾക്കൊ ബ്രാഹ്മണപ്രാധാന്യതക്കൊ ഒരു കാശുപോലും വഴിപാടായൊ ദാനമായൊ സൌജന്യമായൊ കൊടുത്തുപോകരുതെന്നും ക്ഷേത്രസംബന്ധമായി യാതൊരു കായക്ലേശവും ചെയ്തു പോകരുതെന്നും,

മനുഷ്യരിൽ ജാതിയുണ്ടെന്നു പിരിച്ചു നിൎത്തിയതിന്നു മേലാൽ സൎവ്വമനുഷ്യൎക്കും സ്ത്രീപുരുഷന്മാരുടെ അന്യോന്യാനുരാഗത്തിലൊ സമുദായസമ്മതത്തിലൊ ഏതു വൎണ്ണങ്ങളിലുള്ളവൎക്കും വൎണ്ണത്തെ നോക്കാതെ പിതൃസ്വത്തിന്മേലുള്ള അവകാശബലത്തിന്മേൽ വിവാഹം നടത്താവുന്നതും പൈശാചിക മരുമക്ക

ത്തായവും അവിഭക്തകുഡുംബവും വിട്ടത്തി സവ്വമനുഷ്യൎക്കും മ ക്കത്തായവും വിഭക്തകുഡുംബവും ആക്കേണ്ടതും,

ബാലതരുണികൾക്കു വൈധവ്യം നേരിട്ടാൽ അവൎക്കു മ നസ്സുള്ള പക്ഷം ഹിതാനുസാരം പുനൎവ്വിവാഹം ചെയ്യേണമെ ന്നും മനുഷ്യരിൽ ആരെയെങ്കിലും തീണ്ടലുണ്ടെന്നു കല്പിച്ചു വ ഴിമാറുവാൻ ആരെങ്കിലും പറയുന്നതായാൽ വഴി മാറുവാൻ പ റഞ്ഞവൻ മാറി പോകേണമെന്നും അതിന്നു ശഠിക്കുന്നപക്ഷം തക്കതായ പരിഹാരമാൎഗ്ഗം സ്വയം കണ്ടുപിടിക്കേണ്ടതാണെ ന്നും അതിന്നു കോർട്ടിൽ കേസ്സുകൊടുക്കുന്നതായാൽ സമുദാ യസഹായത്താൽ നിവൃത്തി ഉണ്ടാക്കേണമെന്നും വിധിക്കുകയും കല്പിക്കുകയും ചെയ്യിരിക്കുന്നു.

എന്ന് കല്യബ്ദം 5032_മാണ്ട് ചൈത്രമാസം 18-ാംനു-

1_ാം ജഡ്ജി അനന്തശയനൻ അവർകൾ (ഒപ്പ്)

2_ാം ജഡ്ജി ചന്ദ്രശേഖരൻ അവർകൾ (ഒപ്പ്)

3_ാം ജഡ്ജി കമലാസനൻ അവർകൾ (ഒപ്പ്)

ശുഭമസ്തു.



